# പ്രസ്താവന

*ഓം നമോ നാരായണായ*

ॐ മഞ്ഞുരുകും മാമലയിൽ മരംകോച്ചും തണുപ്പത്ത് മന്ത്രങ്ങളോതി മനനം ചെയ്ത മഹാമനീഷികൾ മാമറയുടെ മർമ്മത്തെ - അദ്വൈത ദർശനത്തെ മറനീക്കി പ്രകാശിപ്പിച്ച ശാസ്ത്രങ്ങളാണ് ഉപനിഷത്തുക്കൾ. വേദങ്ങളുടെ ചരമവും പരമവുമായ ഈ അദ്വൈത സിദ്ധാന്തത്തെ പകൽവെളിച്ചം പോലെ പരമാർത്ഥമായനുഭവിച്ച മഹാത്മാക്കളിൽ പ്രാതഃസ്മരണീയനും പ്രഥമ ഗണനീയനുമാണ് പരമ പൂജ്യ ദിവ്യശ്രീ: തപോവനസ്വാമി തിരുവടികൾ.

സ്വാമികൾ ഭക്തലോകത്തെ അനുഗ്രഹിച്ചുകൊണ്ട് പലപ്പോഴായി എഴുതിയ കത്തുകളെല്ലാംകൂടി, ഉത്തരകാശി പ്രണവകുടിയിലെ ശ്രീ മഹാദേവവനം സ്വാമികൾ പ്രസിദ്ധീകരിച്ചിരുന്നു. കുറെ വർഷങ്ങളായി വിപണിയിൽ കിട്ടാതിരുന്ന ഈ ഗ്രന്ഥത്തെ വീണ്ടും ഭക്തഹസ്തങ്ങളിൽ എത്തിക്കുവാൻ സാധിച്ചത് ഗുരുകടാക്ഷമായി കരുതുന്നു.

ഈ ഗ്രന്ഥത്തെ ഇത്രയും ഭംഗിയായി അച്ചടിച്ചു തന്ന എബനെസർ പ്രസ്സുകാരോടും ഇതിൻെറ പ്രകാശനത്തിനായികൊണ്ട് സഹായിച്ച എല്ലാ പുണ്യാത്മാക്കളോടും അകൈതവമായ കൃതജ്ഞത രേഖപ്പെടുത്തുന്നു.

ജിജ്ഞാസുക്കൾക്ക് ആപാദചൂഡമധുരമായ ഈ ഭവരോഗ ഭേഷജഉപദേശസാരമൃതസന്ദേശത്തെ ഭക്തകോടികളുടെ മുന്നിൽ സമർപ്പിക്കുന്നു.

ഹരി:ഓം! നാരായണ

സുനിൽ മരുതൂർ
നാരായണാലയം
നല്ലേപ്പിള്ളി

1. 10. 98
വിജയദശമി



# മുഖവുര

[ആദ്യപതിപ്പിന്റെ]

*"ഈശ്വരോ ഗുരുരാത്മേതി മൂർത്തിഭേദവിഭാഗിനേ
വ്യോമവത് വ്യാപ്തദേഹായ ദക്ഷിണാമൂർത്തയേനമഃ"*

ദേവതാത്മാവായ ഹിമവാനിൽ മഹാഭാഗയായ ശ്രീഭാഗീരഥീതടത്തിലെ ശ്രീ സൗമ്യകാശീപുരിയിൽ (ഉത്തരകാശി) മഹാതപസ്വിയും, ശ്രോത്രിയബ്രഹ്മനിഷ്ഠനും ആയി വിജയിച്ചരുളിയിരുന്ന സദ്ഗുരു പരമപൂജ്യ ശ്രീ തപോവന സ്വാമി തൃപ്പാദങ്ങളാൽ വിരചിതങ്ങളായ ശ്രീബദരീശസ്തോത്രം, ശ്രീസൌമ്യകാശീശസ്തോത്രം, ഈശ്വരദർശനം അഥവാ ശ്രീതപോവനചരിതം, ഹിമഗിരിവിഹാരം, ശ്രീഗംഗോത്തരീ ക്ഷേത്രമാഹാത്മ്യം ആദിയായി അനവധി ഗ്രന്ഥങ്ങളിൽ ആദ്യന്തം, ശ്രദ്ധ, ഭക്തി, ഉപാസന, ജ്ഞാനം, വൈരാഗ്യം, ത്യാഗം ആദിയായ ഗഹന വിഷയങ്ങളെപ്പറ്റി ലളിതമായ ശൈലിയിൽ പ്രതിപാദിച്ചിട്ടുണ്ട്. മേൽവിവരിച്ച ഗ്രന്ഥങ്ങളുമായി പരിചയമുള്ള ഭക്തജനങ്ങൾക്ക് ആ ജ്ഞാനാമൃതം ആസ്വദിക്കുവാൻ സാധിച്ചിരിക്കണം.

അതേ തത്ത്വങ്ങൾ തന്നെ, തീവ്രജിജ്ഞാസുക്കളും, അഭ്യസ്തവിദ്യരും, ആർഷസംസ്ക്കാരസമ്പന്നരും, ആദ്ധ്യാത്മിക ജീവിതത്തിലും, ആദ്ധ്യാത്മികജീവികളായ സാധുജനങ്ങളിലും, തീവ്രമായ ശ്രദ്ധാഭക്തികളുള്ളവരുമായ ഒരു വിശിഷ്ടദമ്പതികൾക്ക് വാത്സല്യാതിരേകത്താൽ സദ്ഗുരുദേവ തൃപ്പാദങ്ങൾ

കത്തുകളുടെ രൂപത്തിൽ ഉപദേശിക്കുവാൻ ഇടയായിട്ടുണ്ട്. ദൈവഗത്യാ എനിക്കു കരഗതമായ ആ വിശിഷ്ട ലേഖനപരമ്പര പുസ്തകരൂപത്തിൽ പ്രകാശപ്പെടുത്തുന്നത് സാധകന്മാർക്ക് വലിയ ഉപകാരമായിരിക്കുമെന്നുള്ള പലേ മാന്യന്മാരുടേയും അഭിപ്രായത്താലും പ്രേരണയാലും പുസ്തകരൂപത്തിൽ ഇതാ പ്രകാശപ്പെടുത്തിക്കൊള്ളുന്നു.

സംസാരതാപഹരവും, ഉപദേശസാരാമൃതവുമായ ഈ പുസ്തക പഠനംകൊണ്ട് ജിജ്ഞാസുക്കൾ കൃതകൃത്യരാകുവാൻ അന്തര്യാമിയുടെ പരമകാരുണ്യം ഉണ്ടാകുമാറാകട്ടെ എന്നു പ്രാർത്ഥിച്ചുകൊള്ളുന്നു.

"വേദാന്തവിദ്വര! തപോവന! ഹേ തപസ്വിൻ!
ത്വം ശർവ്വസേവക ഇവൈവ ശിവസ്വരൂപഃ
തൃപ്യന്നിപീയ നിതരാം വചനാമൃതം തേ
ശ്രദ്ധാം നിവേദയതി തേ സതതാനു രക്തഃ"

*മഹാദേവവനം*

പ്രണവകുടി, ഉത്തരകാശി,
മഹാശിവരാത്രി ദിനം 1975

❊❊❊

1

ഓം

## "നാരായണസ്മൃതി"

ബ്രഹ്മാനന്ദാശ്രമം
Rishikesh.
26.3.'51

കത്ത് യഥാസമയം ഇവിടെ കിട്ടിയിരുന്നു. ശുദ്ധമായ ശ്രദ്ധാഭക്തികൾ നിറഞ്ഞ അതിലെ വാക്യങ്ങൾ വായിച്ചതിൽ വലിയ സന്തോഷം തോന്നി. അദ്ധ്യാത്മജീവിതത്തിൽ രുചി തോന്നുന്നതു എത്രയോ ജന്മങ്ങളിൽ ചെയ്ത പുണ്യങ്ങളുടെ പരിപാകഫലമാണെന്ന് ആദ്യമായി പറയാം.

ഇഷ്ടദേവനെ ഉപാസിച്ചഭ്യസിക്കുന്നതു ഏറ്റവും സുകരവും ഇക്കാലത്ത് വിശേഷിച്ച് ശ്രേഷ്ഠവുമാണ്. എന്നാൽ കർമ്മപ്രധാനമായ ഗൃഹസ്ഥാശ്രമത്തിലിരിക്കുന്നവർ തങ്ങളുടെ കർമ്മത്തെ കഴിയുന്നതും ശുദ്ധീകരിക്കുവാൻ ഉദ്യമിക്കേണ്ടതാണ്. പ്രാണൻ പോയാലും അശുദ്ധകർമ്മം, അതായത് നിഷിദ്ധകർമ്മം ചെയ്യുന്നതല്ലെന്നുള്ള വ്രതം; ചെയ്യുന്ന കർമ്മങ്ങളെ സാംസാരിക ഫലങ്ങളെ കാമിക്കാതെ ഈശ്വരപൂജാരൂപത്തിൽ ചെയ്യുവാനുള്ള വിവേകം; ഇതുകൾ വഴിക്കു കർമ്മങ്ങളെ അത്യന്തശുദ്ധവും നിഷ്കാമവുമാക്കുകയാണ് സാധകന്മാർ ചെയ്യേണ്ടുന്ന ആദ്യത്തെ സാധന. അതിന്നു ഇന്ദ്രിയ മനസ്സുകളുടെ സംയമം അത്യന്താപേക്ഷിതമാണ്. കർമ്മശുദ്ധിയാണ് എല്ലാ ആധ്യാത്മ സാധനകളുടേയും ആധാരശില. നല്ല കർമ്മംപോലും ഒരുവൻ ചെയ്യുവാൻ സമർത്ഥനല്ലെങ്കിൽ ഈശ്വരഭക്തി, ബ്രഹ്മജ്ഞാനം എന്നുള്ള അത്യുച്ചപദങ്ങളെ അവൻ അർഹിക്കുന്നതെങ്ങിനെ!

ഇങ്ങിനെ സൽകർമ്മം, സദാചരണം ഇവയുടെ അനുഷ്ഠാനത്തോടുകൂടെ ഇഷ്ടദേവനേയും ഭജിക്കാവുന്നതാണ്. ഇഷ്ടദേവതയുടെ മന്ത്രത്തെ ജപിക്കുക, മൂർത്തിയെ പൂജിക്കുക, ധ്യാ

നിക്കുക മുതലായ ഭക്തിസാധനകളെക്കൊണ്ടും നിഷ്ക്കാമകർമ്മത്തിൻെറ അനുഷ്ഠാനംകൊണ്ടും ചിത്തത്തെ ശുദ്ധവും ഏകാഗ്രവുമാക്കേണ്ടതാണ്. അങ്ങിനെ ശുദ്ധവും - രാഗാദിദോഷ രഹിതവും - ഏകാഗ്രവുമായ മനസ്സു മാത്രമാണ് ആത്മവിചാരരുപമായ ജ്ഞാനമാർഗ്ഗത്തിന് അധികാരി. ആത്മവിചാരംകൊണ്ടുണ്ടാകുന്ന ആത്മജ്ഞാനനിഷ്ഠ ഒന്നു മാത്രമാണ് മോക്ഷസാധനം. അതാണ് ലക്ഷ്യം. അറിടെയാണ് മന്ദം മന്ദം എത്തിച്ചേരേണ്ടത്.

പ്രാണായാമം അഭ്യസിച്ചേ തീരുവെന്നില്ല. ജപത്തിലും ധ്യാനത്തിലും ചിത്തം രമിക്കുന്നപക്ഷം, ആ ചിത്തത്തിന് പ്രാണായാമം കൊണ്ടൊരാവശ്യവുമില്ല. ചിത്തം ഒന്നിലും വശവർത്തിയല്ലാതെ അതിചഞ്ചലമായി അതിബഹിർമ്മുഖമായിരിക്കുന്നവർക്ക് പ്രാണനിരോധം വഴിക്ക് മനോനിരോധം വരുത്തുവാനാണ് പ്രാണായാമം തുടങ്ങിയ ഹഠയോഗക്രിയകൾ വിധിച്ചിരിക്കുന്നത്. അതുകൊണ്ട് അതിൻെറ ചിന്തയെ സന്ത്യജിച്ച്, സ്ഥിരമായ ഒരാസനം മാത്രമഭ്യസിച്ച്, അതിലിരുന്നു ഭക്തിസാധനകൾ ചെയ്താൽ മതിയാകുന്നതാണ്.

ഏതു സമയത്തും ഈശ്വരസ്മരണം ചെയ്യാനഭ്യസിക്കേണ്ടതാണ്. രാവിലേയും വൈകുന്നേരവും കുറേനേരം ഈശ്വരസ്മരണം ചെയ്യുക, മറ്റെല്ലാ സമയത്തും വിഷയസ്മരണം ചെയ്യുക എന്നതല്ല അദ്ധ്യാത്മജീവിതം. വിഷയവ്യവഹാരങ്ങളുടെ മദ്ധ്യത്തിലും ഈശ്വരനെ മറക്കാതെ ചിന്തിക്കുക ഇതാണ് ആദ്ധ്യാത്മിക ജീവിതം.

അയച്ച ഭക്ഷ്യസാധനവും ഇവിടെ കിട്ടി. മേടസംക്രാന്തി കഴിഞ്ഞ് ഉത്തരകാശിയിലേക്കുതന്നെ ചെല്ലുന്നതാണ്.

വാത്സല്യത്തോടും ശുഭാശിസ്സുകളോടും കൂടി

*സ്വാമി തപോവനം*

ॐ

## *"നാരായണസ്മൃതി"*

ഗംഗോത്രി
Tehri-Garhwal (U.P.)
Himalayas
1.7.'51

കത്ത് ഉത്തരകാശിയിൽ വന്നുചേർന്നു കിട്ടി വളരെ ദിവസമായി. ചാതുർമ്മാസ്യകാലം ശ്രീഗംഗോത്തരീധാമത്തിലാണ് നിവസിക്കുക പതിവ്. ഗംഗോത്തരിയെന്നതു തിബത്തിനടുത്തു കിടക്കുന്ന ശ്രീഗംഗയുടെ ഉൽപത്തി സ്ഥാനമെന്ന് പക്ഷേ അറിയുമായിരിക്കാം. ഉത്തരകാശിയിൽ നിന്ന് ഇറിടെ ഗംഗോത്തരിയിൽ എത്തി കുറെ ദിവസം കഴിഞ്ഞു വ്യവഹാരറിദൂരമായ ഹിമഗിരി പ്രദേശം, പിന്നെ കത്തെഴുതുക മുതലായ ബാഹ്യപ്രവൃത്തികളിൽ സ്വതവേയുള്ള ഔദാസീന്യം, ഈ ദൃശഹേതുക്കളാൽ ഇവിടെ നിന്നു കത്തു മുറക്കു കിട്ടുന്നില്ലെങ്കിൽ, അതിനെപ്പറ്റി ചിന്തിക്കയോ, വിസ്മയിക്കയോ, വിഷാദിക്കയോ ചെയ്യേണ്ടതില്ല. സ്നേഹാഭാവം കാരണമല്ലെന്നർത്ഥം.

ഈശ്വരീയസാധനകളിൽ അഭിരുചിയും പ്രവൃത്തിയും ക്രമേണ വർദ്ധിക്കേണ്ടതാണ്. ചിത്തത്തിൻെറ ഗതിപരീക്ഷണം ആവശ്യമാണ്. രാഗദ്വേഷാദി ദോഷങ്ങളും, നാനാവിധമായ വ്യർത്ഥചിന്തകളും സ്വല്പം സ്വല്പമായി ശമിച്ചു ചിത്തം ഭഗവൽ സ്മരണത്തിൽ അധികമധികം രമിക്കുന്നുവോ ഇല്ലയോ എന്നു, ചെയ്യുന്ന അഭ്യാസത്തിൻെറ സാഫല്യത്തെപ്പറ്റി പ്രതിവർഷം, പ്രതിമാസം, പ്രതിദിനം തന്നെത്താൻ പരീക്ഷണം ചെയ്യേണ്ടതാണ്. നിഷ്ക്കാമമായ ജപം, ധ്യാനം മുതലായ എല്ലാ ഈശ്വര ഭജനങ്ങളുടേയും മുഖ്യമായ പ്രയോജനം ഈശ്വരപ്രസാദവും തന്നിമിത്തമുള്ള ചിത്തത്തിൻെറ സംശുദ്ധിയുമാണ്. വിഷയ

ങ്ങളിൽ ആസംഗം നിമിത്തമുള്ള ചിത്തത്തിൻെറ നാനാവികൃതികാം നശിച്ചു അതു ശുദ്ധവും ശാന്തവുമാകുന്നതു തന്നെ ചിത്തസംശുദ്ധി. ചിത്തത്തിൻെറ ശുദ്ധി എത്രത്തോളം വർദ്ധിക്കുന്നുവോ അത്രത്തോളം ജപധ്യാനാവിചാരാദികളിൽ പ്രവൃത്തി വർദ്ധിക്കുന്നതാണ്. ഈശ്വരസാധനകളിൽ എത്രത്തോളം പ്രവൃത്തി വർദ്ധിക്കുന്നുവോ, അതനുസരിച്ച് ചിത്തശുദ്ധിയും വർദ്ധിക്കുന്നു. ഇങ്ങിനെ സാധനകളിലുള്ള പ്രവൃത്തിയും ചിത്തശുദ്ധിയും പരസ്പരം ഒന്നു മറ്റൊന്നിനെ ആശ്രയിച്ചുകൊണ്ടു വർദ്ധിക്കേണ്ടതാണ്.

ഇങ്ങനെ ദീർഘകാലം ചെയ്യുന്ന അഭ്യാസം വഴിക്ക് ചിത്തം സ്വച്ഛവും നിർമ്മലവുമായിത്തീർന്നാൽ പിന്നെ എല്ലാം കൈവന്നതായി വിചാരിക്കാം. പരമാത്മാനുഭവം പിന്നെ ദൂരത്തല്ല.

അധികം എഴുതുന്നില്ല. മുൻകത്തിൽത്തന്നെ ചെയ്യേണ്ടുന്ന സാധനകാം വിവരിച്ചിരുന്നു.

ഈശ്വരനെ ഒരിക്കലും മറക്കാതിരിക്കുക. എല്ലാ വ്യവഹാരങ്ങാംക്കിടയിലും ഈശ്വരനെ നിത്യനിരന്തരമായി സ്മരിക്കുവാനഭ്യസിക്കുക എന്നർത്ഥം.

എന്നു .............. ഇവർക്കു വാത്സല്യത്തോടും മംഗളാശംസയോടുംകൂടി

*സ്വാമി തപോവനം*

***

3

ॐ

## *"നാരായണസ്മൃതി"*

ഉത്തരകാശി
20.9.'51

സർവക്കും മംഗളത്തെ ആശംസിക്കുന്നു.

കത്തു യഥാസമയം ശ്രീ ഗംഗോത്തരിയിൽ കിട്ടിയിരുന്നു. ചാതുർമ്മാസ്യം കഴിഞ്ഞു ഹിമാലയത്തിലെ ഹിമകാലം ആരംഭിക്കുന്നതുകൊണ്ട് ഗംഗോത്തരിയിൽ നിന്നും താഴെ ഇറങ്ങി ഇവിടെ ഉത്തരകാശിയിൽ എത്തി അല്പം ദിവസമായി.

അദ്ധ്യാത്മജീവിതത്തിലും അദ്ധ്യാത്മജീവികളായ സാധുജനങ്ങളിലും ഉള്ള ശ്രദ്ധയും ഭക്തിയും അയക്കുന്ന കത്തുകളിലെ ഓരോ അക്ഷരത്തിലും സ്ഫുടമായി പ്രകാശിച്ചു കാണുന്നതിൽ അതിയായി സന്തോഷിക്കയും, ബഹുമാനിക്കയും ചെയ്യുന്നു. അദ്ധ്യാത്മജീവിതം തന്നെ ബുദ്ധിമാനായ ഒരു മനുഷ്യൻ കൊതിക്കുന്നത് വിഷയജീവനമല്ല. ശ്വാവും സൂകരവും വിഷയ ജീവനം നയിക്കുന്നു. വിഷയങ്ങളുടെ പിന്നാലെ പാഞ്ഞു നടക്കുന്നത് ബുദ്ധിമത്തയുടെ ഫലമാണോ? ഒരിക്കലുമല്ല. വിഷയങ്ങളിൽ സുഖത്തെ കാംക്ഷിച്ചലയുന്ന പാമരന്മാർ, കഷ്ടം! കഷ്ടം! എത്ര ദുഃഖമയമായ ജീവിതമാണ് നയിക്കുന്നതെന്നു മഹാമോഹം നിമിത്തം, മഹത്തായ അജ്ഞാനം നിമിത്തം, അവർ അറിയുന്നില്ല. വിചാരമാണ് വിശേഷബുദ്ധിയുടെ ഫലം. തോന്നിയതു ചെയ്യുവാൻ വിശേഷബുദ്ധിയെന്തിന്? വിചാരദൃഷ്ടിയിൽ വിഷയങ്ങളിൽ സുഖമുണ്ടെന്നു സിദ്ധമാകുന്നില്ല. വിഷയങ്ങാം സുഖസാധനമെന്നു നണ്ണി അവയെ ലഭിക്കുവാൻ അതിയായി ഇച്ഛിക്കുന്നു. അങ്ങിനെ ഇച്ഛിക്കുന്ന കാമുകന്ന് വിഷയപ്രാപ്തിയിൽ - ഇച്ഛാ പൂർത്തിയിൽ - തൽകാല സുഖം പ്രതീതമാ

കുന്നു. ആ തൽക്കാല സുഖമാകട്ടെ, അനേകം ദുഃഖങ്ങളാൽ ദുഷിതമായതുകൊണ്ട്, വിഷമിശ്രിതമായ മൃഷ്ടാന്നമാണെന്ന് നമ്മുടെ ഋഷികൾ നമ്മെ ഉദ്ബോധനം ചെയ്യുന്നു. ദുഃഖശതങ്ങളാൽ കലുഷിതമായ ഈ ക്ഷണിക സുഖത്തിനുവേണ്ടി ജീവിതത്തെ ഏതൊരു ബുദ്ധിമാനാണു വിനിയോഗിക്കുക? വിഷയങ്ങളിൽ ദുഃഖമല്ല, സുഖമാണുള്ളതെങ്കിൽ, പിന്നെ സുഖസ്വരൂപനായ ഈശ്വരനെക്കൊണ്ടോ, ഈശ്വരീയ ജീവിതത്തെക്കൊണ്ടോ, എന്തു പ്രയോജനം?

അഹോ! വിഷയരാഗിയായ ഒരു പുരുഷന്ന് ധനാദിവിഷയങ്ങൾ എത്രയെത്ര ദുഃഖങ്ങളേയും ചിന്തകളേയും അടിക്കടി ഉൽപാദനം ചെയ്തുകൊണ്ടിരുന്നാലും, പിന്നേയും അവയിൽ ചിത്തം ആസക്തമായിരിക്കുന്നതു തന്നെ മഹാമായ. മഹത്തായ ഈ അവിവേകത്തെ വിചാരംകൊണ്ടു ജയിക്കണം. വിവേകരൂപമായ വിചാരം വഴിക്കു ഈ അവിവേകം നശിച്ചാൽ, വിഷയങ്ങളുടെ പിന്നാലെ രാഗം നിമിത്തം പാഞ്ഞു നടക്കുന്നതു ശമിക്കും. ഇതുതന്നെ സർവ്വശാസ്ത്രങ്ങളാലും ഉപദേശിക്കപ്പെടുന്ന വൈരാഗ്യം, ഈശ്വരീയ സാധനകൾ ചെയ്തു ഈശ്വരനെ പ്രാപിക്കാനുള്ള ആദ്യസാധനം - ആദ്യത്തെ പടി - ഈ വൈരാഗ്യമാണ്. വൈരാഗ്യമില്ലാത്ത ഒരു മനസ്സ് ഈശ്വരീയ സാധനകളിൽ സ്ഥിരമാകുന്നതല്ല. സർവ്വാനർത്ഥങ്ങൾക്കും മൂലകാരണം രാഗമാണ്. ചിത്തത്തെ ചലിതമാക്കുന്നതും രാഗം തന്നെ. വിവേകം വഴിക്കു രാഗത്തെ നശിപ്പിക്കണം. വൈരാഗ്യത്തിൽ സ്ഥിരനിഷ്ഠയെ പ്രാപിക്കണം. ഒന്നിലും രാഗം ചെയ്യേണ്ടുന്ന ആവശ്യമില്ല. വന്നതിനെ സ്വീകരിക്കുക. പോയതിനെ ഉപേക്ഷിക്കുക. ചിന്തയേ ആവശ്യമില്ല. വർത്തമാനത്തിൽ ജീവിക്കുക. ഭൂതഭാവികളെപ്പറ്റി ചിന്തയോ സങ്കല്പമോ മനസ്സിൽ വരരുത്. ഈ ദൃശമായ വൈരാഗ്യഭാവം ദൃഢമായി ലഭിച്ചാൽ, മനസ്സ് ഈശ്വരനിൽ രമിക്കും.

ഈശ്വരഭജനത്തിൽ രമിക്കും. ആനന്ദസാഗരമായ ഈശ്വരൻ നിന്നെ ദൂരത്തല്ല. ഈശ്വരതത്വത്തെ വിളംബമെന്യെ സാക്ഷാൽ കണ്ടറിഞ്ഞു അതിൽ ആനന്ദിച്ചു മുക്തിപദത്തെ പ്രാപിക്കുവാനും സാധിക്കും.

വാത്സല്യപൂർവ്വം

*സ്വാമി തപോവനം*

4

ॐ

*"നാരായണസ്മൃതി"*

Thapovanakuti, Uttarkashi
Tehri, Himalayas
8.11.'51

അയച്ച കത്തു കിട്ടി വളരെ ദിവസമായി. അതിന്നുമുമ്പ് ഖാദ്യപദാർത്ഥങ്ങളുടെ പാർസലും വന്നുകിട്ടിയിരുന്നു.

ദമ്പതികളുടെ വൈരാഗ്യഭാവവും, വ്രതോപവാസാദി നിയമങ്ങളും, ഈശ്വരീയ ജീവനത്തിലുള്ള അതിമാത്രമായ ശ്രദ്ധയുമെല്ലാം സ്വാമി ചിന്മയാനന്ദജി പ്രാസംഗികമായി ഇവിടെ പറഞ്ഞു കേൾപ്പിക്കുകയുണ്ടായി. അങ്ങിനെയുള്ള ഉത്തമാധികാരികൾക്കുപോലും ആദ്ധ്യാത്മികമായ വല്ല ആദേശങ്ങളും ഇവിടെ നിന്നു ആവശ്യമെങ്കിൽ, നിയമമായി വേഗത്തിൽ എഴുതി അയയ്ക്കുവാൻ സാധിക്കാതെ ഇവിടത്തെ ഔദാസീന്യ സ്വഭാവം നിമി

ത്തം വളരെ വൈകിപ്പോകുന്നതിൽ വിഷാദമുണ്ട്. ഇവിടത്തെ ഈ രീതി അറിഞ്ഞു അവിടെ വിഷാദിക്കരുതെന്ന് മുമ്പുതന്നെ എഴുതിയിരുന്നതു ഓർമ്മിക്കുന്നുണ്ടായിരിക്കാം.

ഭഗവാൻെറ നാമജപത്തിലും ധ്യാനത്തിലും അധികം മന സ്സിരുത്തണം. നിയമമായി രാവിലേയും - ബ്രാഹ്മമുഹൂർത്ത ത്തിൽ - രാത്രിയും എത്ര സമയം സാധിക്കുമോ, അത്രയും ദീർ ഘസമയം സ്ഥിരാസനത്തിൽ ഇരുന്നു ഈശ്വരനാമത്തെ ജപി ക്കണം. ഈശ്വരരൂപത്തെ ധ്യാനിക്കുകയും വേണം. ചിത്തം അന്യസങ്കല്പങ്ങളിൽ വ്യാപരിക്കുന്നു എങ്കിലും ഈ അഭ്യാസം വിടരുത്. ഈശ്വരനിൽ ശ്രദ്ധയും അനുരാഗവുമണ്ടെങ്കിൽ, അങ്ങ നെ ഇരുന്നു അഭ്യസിക്കുന്നതിൽ ആനന്ദമല്ലാതെ മടിപ്പു തോന്നു വാൻ തരമില്ലല്ലോ.

മിതമായ സംഭാഷണം വലിയൊരു സാധനയാണ്. കഴിയു ന്നതും ഈശ്വരവാർത്തയെ പറയുക. മറ്റു നാനാരാഗദ്വേഷാദി വാർത്തകൾ നിമിത്തം മനസ്സിനെ മലിനീകരിക്കാതിരിക്കുക. അന്യജനങ്ങളെ വിമർശിക്കുക, എപ്പോഴും നാട്ടുവർത്തമാനങ്ങ ളിലും വൃത്താന്തപത്രങ്ങളിലും രസിക്കുക, വ്യർത്ഥമായി കൂട്ടം കൂടിക്കൊണ്ടിരിക്കുക, ഇത്യാദി ക്രിയകൾ മനസ്സിനെ ചഞ്ചലി തമാക്കി തീർക്കുന്നതാണ്. ചില ദിവസങ്ങളിൽ മുഴുവനും മൗ നവ്രതവും നല്ലതാണ്. സാത്വികവും ശുദ്ധവുമായ ആഹാരത്തിൽ എപ്പോഴും ശ്രദ്ധ ചെയ്യണം. അശുദ്ധവും അമിതവുമായ ആഹാ രം സാധകന്മാർക്ക് വലിയ അനർത്ഥത്തെ ഉളവാക്കുന്നതാണ്. ചില ദിവസങ്ങളിൽ ഫലാഹാരമോ, ഉപവാസമോ നല്ലതുതന്നെ. അതോടുകൂടി മൗനവും പൂർണ്ണമായ ഈശ്വരഭജനവുമായാൽ വള രെ നല്ലത്.

ഈശ്വരഭക്തിപരവും ആത്മജ്ഞാനപരവുമായ സദ് ഗ്രന്ഥങ്ങളെ പ്രതിദിനം ഒന്നുരണ്ടു മണിക്കൂർ നേരം വിചാരം

ചെയ്യുന്നതു ചിത്തത്തെ സംസാരചിന്തകളിൽ നിന്നുയർത്തുവാനും വൈരാഗ്യാദി ഭാവങ്ങളെ ദൃഢീകരിക്കുവാനും ഉപകരിക്കുന്നതാണ്. സൽസംഗം അതിലും അധികം നല്ലതാണ്. സാധു മഹാത്മാക്കളുടെ അരികെ ചെന്നിരിക്കുന്നതിലുള്ള ലാഭം മറ്റൊരു ഗ്രന്ഥത്തിൽ നിന്നും, ഒരു ശാസ്ത്രത്തിൽ നിന്നും ലഭിക്കുന്നതല്ല. എന്നാൽ അങ്ങനെയുള്ള സാധുവും സാധുസംഗവും സുലഭമല്ലല്ലോ. അതുകൊണ്ടു ഉത്തമസാധുക്കളായിരുന്ന ഋഷിവര്യന്മാരുടെ ഉപദേശരൂപമായ ഗ്രന്ഥങ്ങളുടെ പരിശീലനവും ഒരു പ്രകാരത്തിലുള്ള സാധുസംഗം തന്നെ. മറ്റെന്തു ചെയ്യാനാണ്?

ശത്രു, മിത്രം, മാനം, അവമാനം, സുഖം, ദുഃഖം എന്നു തുടങ്ങിയ ദ്വന്ദ്വങ്ങളിൽ നിന്ന് ചിത്തത്തെ ഉയർത്തുവാൻ ശ്രമിക്കണം. എല്ലാറ്റിലും സമഭാവം അഭ്യസിക്കണം. ചിത്തത്തിന്റെ ലക്ഷ്യം ഈശ്വരനായാൽ മാത്രമെ ഈവക ദ്വന്ദ്വങ്ങളിൽ നിന്ന് അത് ഉയരുകയുള്ളു. ചിത്തം ഈശ്വരസ്മരണത്തിൽ മഗ്നമായാൽ, മറ്റു മാനാവമാനാദികളെ ചിന്തിക്കുവാൻ അതിനു സമയവും അവകാശവുമെവിടെ.

ചിത്തത്തിന്റെ സമനിലതന്നെ മോക്ഷം. അതുതന്നെ ഈശ്വരപ്രാപ്തി. അതുതന്നെ നിരതിശയമായ ശാന്തി. അതുതന്നെ നിരതിശയമായ ആനന്ദം. അതുതന്നെ പരമപുരുഷാർത്ഥം. അതിനെ ലക്ഷീകരിച്ചാണ് സകലമായ ആദ്ധ്യാത്മിക സാധനകളും ആരംഭിക്കുന്നത്. സദാസർവ്വദാ ഈശ്വരതത്ത്വത്തിൽ ചിത്തം രമിക്കുന്നതുതന്നെ അതിന്റെ സമനില.

എന്നു വാത്സല്യപൂർവ്വം

*സ്വാമി തപോവനം*

***

ॐ

## *“നാരായണസ്മൃതി”*

ഇവർക്ക് സർവ്വമംഗളത്തേയുമാശംസിക്കുന്നു.

കത്തു കിട്ടി വളരെ ദിവസമായി. കർക്കശമായ ഹിമകാലമാണിപ്പോാം ഇവിടെ. വൈകീട്ടേ ഇവിടെ നിന്നെപ്പോഴും കത്തു കിട്ടാറുള്ളുവെന്നുള്ളതു സാധാരണമായതുകൊണ്ട്, അതു ചിന്താസന്താപങ്ങളെ ഉളവാക്കുകയില്ലെന്നുതന്നെ വിശ്വസിക്കുന്നു.

വിഷയങ്ങളിലുള്ള രാഗം കൊണ്ടല്ല, ഈശ്വരങ്കലുള്ള രാഗംകൊണ്ടുമാത്രം അതാതു കർമ്മങ്ങളെ നിർവ്വഹിക്കണം. രാഗമാണു കർമ്മങ്ങാംക്കു ഹേതുവെന്നാണ് ശാസ്ത്രവും അനുഭവവും പറയുന്നത്. രാഗം (ഇച്ഛ) ഇല്ലെങ്കിൽ കർമ്മമില്ല. യാതൊന്നിലും ഇച്ഛയില്ലാത്തവൻ ഇരുന്നേടത്തുനിന്ന് എഴുന്നേല്ക്കുന്നതെന്തിന്? ശരീരശുദ്ധിയെ ഇച്ഛിക്കുന്നു; തൃപ്തിയെ ഇച്ഛിക്കുന്നു; അതുനിമിത്തം അവയ്ക്കു സാധനങ്ങളായ സ്നാനത്തേയും ഭോജനത്തേയും ഇച്ഛിച്ചുകൊണ്ട് അവയെ നിർവ്വഹിക്കുന്നു. ആ ന്യായത്തിൽ ഈശ്വരങ്കലുള്ള അനുരാഗം നിമിത്തം ഈശ്വരസേവയായി കർമ്മങ്ങളെ അനുഷ്ഠിക്കുവാൻ ഒരു ഭക്തൻ ഇച്ഛിക്കുന്നു. ഈ ജഗത്തെല്ലാം ഈശ്വരൻെറ സ്വരൂപം തന്നെ. ജഗത്തിൽ ജഗത്തിന്നുപകാരമായി ചെയ്യുന്ന കർമ്മമെല്ലാം ആ ദൃഷ്ടിയിൽ ഈശ്വരസേവതന്നെ. ഈശ്വരൻെറ ശരീരമായ ഈ ജഗത്തിലുള്ള പ്രേമംകൊണ്ട് ഒരു ഭക്തൻ യഥായോഗ്യം അതിലിരുന്ന് കർമ്മങ്ങാം ചെയ്തു ആ കർമ്മങ്ങളെകൊണ്ട് ഈശ്വരനെ ആരാധിക്കുന്നു - ഈശ്വരനെ സേവ ചെയ്യുന്നു. അങ്ങിനെയല്ലാതെ വിഷയങ്ങളെ ആർജ്ജിച്ചു അവയെ ഉപഭുജി

ക്കുറവാനോ, അഥവാ തൻെറ മഹത്വത്തിനു വേണ്ടിയോ ഭക്തൻ കർമ്മം ചെയ്യുന്നില്ല. വിഷയിയായ ഒരു സംസാരിയാണ് വിഷയ ങ്ങാംക്കുവേണ്ടി രാവും പകലും കർമ്മങ്ങളെ ചെയ്യുന്നത്.

ചിത്തം അത്യന്തം ഉപശാന്തമായി, നിർവ്വികല്പമായി തീരുന്നതുവരെ, ഒന്നിലല്ലെങ്കിൽ വേറൊന്നിൽ, ചീത്തയിലല്ലെങ്കിൽ നല്ലതിൽ, ചില ഇച്ഛകാം ചിത്തത്തിൽ ഉദിക്കുന്നതാണ്. നല്ല ഇച്ഛ നിമിത്തം ചെയ്യുന്ന നല്ല കർമ്മമാണ് ഈശ്വരസേവ. ജപംകൊണ്ടും, നാമജപംകൊണ്ടും, ഈശ്വരനെ ആരാധിക്കുന്നതുപോലെ, സൽകർമ്മംകൊണ്ടും, കർമ്മികാം ഈശ്വരനെ ആരാധിക്കുന്നു. ഈശ്വര പ്രസാദവും, തദ്ദ്വാരാ ഈശ്വരസവിധത്തിൽ അചിരേണ എത്തിച്ചേരുന്നതും തന്നെ അതുകൊണ്ടു അവർക്ക് ലഭിക്കുന്ന ലാഭം. അങ്ങിനെയാണെങ്കിൽ ചെറിയ കർമ്മം, വലിയ കർമ്മം എന്നൊന്നും ഒരു ഭക്തൻെറ ദൃഷ്ടിയിൽ ഇല്ല. ഈശ്വരൻ ഏതൊരു കർമ്മത്തിൽ തന്നെ ആജ്ഞാപിച്ചിരിക്കുന്നുവോ ആ കർമ്മംകൊണ്ടു ഈശ്വരപൂജ ഭക്തനായ ഒരു കർമ്മി ചെയ്യുന്നു. കർമ്മത്തിൽ അധികാരമുള്ള ഗ്രഹസ്ഥധർമ്മികാം വിശേഷിച്ച് അറിഞ്ഞിരിക്കേണ്ട പ്രധാന തത്വമാണിത്.

സ്വാർത്ഥമാണ് കർമ്മത്തെ പാപമയവും അശുദ്ധവുമാക്കുന്നത്. കർമ്മം സഫലമാകട്ടെ, വിഫലമാകട്ടെ, സ്വാർത്ഥകാമനയില്ലാത്തവൻ എന്തിനു വ്യാകുലപ്പെടുന്നു. ഇങ്ങിനെ ചിത്തത്തെ ദൂഷിതമാക്കുന്ന സ്വാർത്ഥതൃഷ്ണയെ പരിത്യജിച്ചു ചിത്തത്തെ നിശ്ചലമാക്കി, ഈശ്വരപാദങ്ങളിൽ ചിത്തത്തെ ഉറപ്പിച്ചുകൊണ്ടും, യഥാശക്തി ഏകാസനത്തിൽ ഇരുന്നു ഈശ്വരഭജനം നിയമമായി അഭ്യസിച്ചുകൊണ്ടും, ബാലന്മാരെപ്പോലെ ഭൂതഭാവികളെപ്പറ്റി വളരെയൊന്നും ചിന്തിക്കാതെ വർത്തമാനത്തിൽ തന്നെ വർത്തിച്ചുകൊണ്ടും, ചിത്തത്തിൻെറ ശാന്തിയാണു സുഖം.

അല്ലാതെ ഇന്ദ്രപദവും സുഖത്തിനു ഹേതുവല്ലെന്നു ദൃഢമായി വിവേചനം ചെയ്തു നിശ്ചയിച്ചും ജീവിക്കുന്നതു തന്നെ അദ്ധ്യാത്മജീവിതം. അതുതന്നെ ധന്യധന്യമായി ഇന്ദ്രനാൽ പോലും കാംക്ഷിതമായ ആനന്ദജീവിതം. ഈ ജീവിതത്തിലും ഉന്നതോന്നതമായ പടികളുണ്ട്. നിത്യനിരന്തരമായി ദൃഢമായ അഭ്യാസത്താൽ ഉയർന്ന പടികളിൽ ക്രമേണ ഒരു ഭക്തൻ ആ രോഹണം ചെയ്യുന്നു.

എന്നു സ്നേഹപൂർവ്വം

*സ്വാമി തപോവനം*

***

6

ॐ

***"നാരായണസ്മൃതി"***

ഉത്തരകാശി
4.3.'52

ശുഭാശംസയോടെ എഴുതുന്നത്

ഓം "ഗൃഹത്തിലിരിക്കുന്നവർ വനത്തിലിരിക്കുന്നവരെപ്പോലെ ആചരിക്കരുത്. വനത്തിലിരിക്കുന്നവർ ഗൃഹസ്ഥന്മാരെപ്പോലെയുമാചരിക്കരുത്." ഇത് വലിയൊരു ശാസ്ത്രസിദ്ധാന്തമാണ്. ഗൃഹസ്ഥന്മാർ ഗൃഹോചിതമായ കാര്യങ്ങളെല്ലാം ചെയ്യുക തന്നെ വേണം. ഗൃഹത്തിലിരുന്നുകൊണ്ട് സന്യാസിയെപ്പോലെ ആചരിക്കുന്നത് സാധ്യമല്ല; നല്ലതുമല്ല. വിവേകവും വൈരാഗ്യവുമുള്ള ഗൃഹസ്ഥൻ, ഭോഗേച്ഛയോടുകൂടിയല്ല, സ്വ

ധർമ്മമെന്ന നിലയിൽ എല്ലാ കർമ്മങ്ങളും നിർവ്വഹിക്കുന്നു. ഒരു വിവേകിയായ ഗൃഹസ്ഥൻ വിഷയങ്ങളെ ഗ്രഹിക്കുന്നത് സ്വധർമ്മാനുഷ്ഠാനത്തിനു വേണ്ടിയാണ്, സ്വഭോഗത്തിനുവേണ്ടിയല്ല. പുറമെ ഒരു സംസാരിയെപ്പോലെ വിവേകിയും, എല്ലാ കർമ്മങ്ങളും ചെയ്യുന്നതായി പ്രതീതമാകാമെങ്കിലും, അവരുടെ മനോഭാവത്തിൽ വലിയ ഭേദമുണ്ട്.

ശ്രീ യാജ്ഞവൽക്യനും, വസിഷ്ഠനും ഗൃഹസ്ഥധർമ്മികളായിരുന്നു. വൈരാഗ്യജ്ഞാനനിധികളെങ്കിലും അവർ ഗൃഹസ്ഥധർമ്മങ്ങളെ ഉപേക്ഷിക്കാതെ അനുഷ്ഠിച്ചുകൊണ്ടുവന്നു. യാജ്ഞവൽക്യൻ ഇങ്ങനെ പറയുക പതിവായിരുന്നു, വിശേഷിച്ച് വിക്ഷേപം തോന്നുന്ന അവസരങ്ങളിൽ - "എത്രയെത്ര പേരെ ഞാൻ ബ്രഹ്മവിദ്യ ഉപദേശിച്ചു ജ്ഞാനികളാക്കിത്തീർത്തു. എന്റെ ശിഷ്യന്മാരായ എത്രയെത്ര സന്യാസികളും, അവധൂതന്മാരും, ദിഗംബരന്മാരും ബ്രഹ്മസമാധിയിൽ നിമഗ്നരായി ആനന്ദിക്കുന്നു. എന്നാൽ എന്റെ പ്രാരബ്ധം ഗൃഹസ്ഥനായിരുന്നുകൊണ്ട് നാനാവിക്ഷേപങ്ങളുമനുഭവിക്കുവാനാണ്." യോഗവാസിഷ്ഠത്തിന്റെ ഉപദേഷ്ടാവായ വസിഷ്ഠനെപ്പോലെയും, ശുക്ലയജുർവ്വേദത്തിന്റെ ദ്രഷ്ടാവായ യാജ്ഞവൽക്യനെപ്പോലെയും ജ്ഞാനികളായ വേറാരുണ്ടായിരുന്നു? അത്രയും ജ്ഞാനസമുദ്രങ്ങളെന്നിരിക്കിലും, വസിഷ്ഠൻ അരുന്ധതിയോടും, യാജ്ഞവൽക്യൻ മൈത്രേയി, കാർത്ത്യായനി എന്ന രണ്ടുപേരോടുംകൂടി ഗൃഹസ്ഥോചിതമായ കർമ്മങ്ങളെ ലീലാന്യായേന നിർവ്വഹിച്ചുകൊണ്ടിരുന്നു.

വൈരാഗ്യമില്ലാതെ ജ്ഞാന (ബ്രഹ്മജ്ഞാനം) മുണ്ടാകുന്നതല്ല. ജ്ഞാനനിധികളായ അവർ വൈരാഗ്യനിധികളാകുന്നു. വൈരാഗ്യവും ത്യാഗവും രണ്ടും രണ്ടാണ്. വൈരാഗ്യം ദൃഢമെന്നിരിക്കിലും, ഭോഗേച്ഛ ലേശവുമില്ലെന്നിരിക്കിലും, സ്വ

ധർമ്മാനുഷ്ഠാനത്തിനുവേണ്ടി പദാർത്ഥങ്ങളെ ഒരു ഗൃഹസ്ഥന് ഗ്രഹിക്കേണ്ടി വരുന്നു. ഒരു സന്യാസിക്ക് ധനത്തെ സ്പർശിക്കാതെ തന്നെ സ്വധർമ്മം (നിത്യനിരന്തരമായ ബ്രഹ്മാനുസന്ധാനം) അനുഷ്ഠിക്കുവാൻ സാധിക്കുന്നു. എന്നാൽ ഒരു ഗൃഹസ്ഥന് അതു സാദ്ധ്യമല്ല. ഉള്ളിൽ രാഗമില്ലാതിരിക്കുന്നത് വൈരാഗ്യം, വൈരാഗ്യം നിമിത്തം പുറമേയും പദാർത്ഥങ്ങളെ ത്യജിക്കുന്നത് ത്യാഗം. ഒരു ഗൃഹസ്ഥനു മഹാവൈരാഗ്യവാനും മഹാജ്ഞാനിയുമായി ജീവിക്കുവാൻ സാധിക്കാം. എന്നാൽ സ്വധർമ്മത്തെ അനുഷ്ഠിക്കാനുള്ളതുകൊണ്ട് പദാർത്ഥങ്ങളെ ആകമാനം ത്യജിച്ച് മഹാത്യാഗിയാകുവാൻ സാധിക്കുന്നതല്ല. എങ്കിലും സംയമത്തോടും സന്തോഷത്തോടും വ്യവഹാരം ചെയ്യാം.

ഈ ദൃഷ്ടാന്തങ്ങളെക്കൊണ്ട് ഇവിടെ വിവക്ഷിച്ചിട്ടുള്ളതിതാണ്. ഗൃഹസ്ഥധർമ്മങ്ങളെ സ്വകർത്തവ്യരൂപത്തിൽ ഈശ്വരരൂപമായി ഗൃഹസ്ഥൻ അനുഷ്ഠിക്കേണ്ടതാണ്. അങ്ങിനെ കർത്തവ്യാനുഷ്ഠാനത്തിൽ, വിഷയങ്ങളെ സമ്പാദിക്കുക, അവയെക്കൊണ്ടു നാനാവ്യവഹാരങ്ങൾ ചെയ്യുക, മുതലായവ ഒഴിച്ചുകൂടാത്തതായിത്തീരുന്നു. അവയിൽ നിന്നു ചില വിക്ഷേപങ്ങളും ഉൽപന്നമാകാതിരിക്കുന്നതല്ല. വിക്ഷേപമാകട്ടെ ദുഃഖരൂപമാണ്. ദുഃഖാനുഭവം പ്രാരബ്ധഫലമാണുതാനും. എങ്കിലും വിക്ഷേപവും ദുഃഖവുമെല്ലാം ബ്രഹ്മരൂപമായി കണ്ടറിയുന്നവർക്ക് ദുഃഖകാലത്തിലും ആനന്ദമനുഭവപ്പെടുന്നതാണ്. ഉഷ്ണകാലത്തിൽ അരക്കുവെള്ളത്തിൽ ഇറങ്ങി നിന്നാൽ ഉഷ്ണദുഃഖത്തോടുകൂടി ശീതദുഃഖവും അനുഭൂതമാകുന്നതാണ്. അതുപോലെ.

എന്നു വാത്സല്യപൂർവ്വം

*സ്വാമി തപോവനം*

7

ॐ

*"നാരായണസ്മൃതി"*

ഉത്തരകാശി
22.4.'52

ഇവർക്കു ശുഭാശംസാപൂർവ്വമെഴുതുന്നത്.

ഗൃഹസ്ഥൻ ജ്ഞാനിയായി തീരുകയും, വിക്ഷേപപ്രദമായ കർമ്മങ്ങളെ ത്യജിക്കുവാനുള്ള, അതായത് സന്ന്യസിപ്പാനുള്ള (സന്യാസി മാത്രമേ ശാസ്ത്രോക്തമായ അതാതു കർമ്മങ്ങളെ ത്യജിക്കുവാൻ അധികാരിയാകുന്നുള്ളു). പരിതസ്ഥിതി പ്രാരബ്ധവശാൽ ലഭിക്കാതിരിക്കയും ചെയ്യുന്നപക്ഷം, അവൻ വസിഷ്ഠാദികളെപ്പോലെ ജീവിതം നയിക്കേണമെന്നാണ് മുൻകത്തിൽ എഴുതിയതിൻെറ ഭാവം.

പിന്നെ ഗൃഹസ്ഥൻ ജ്ഞാനിയെങ്കിൽ, ശാസ്ത്രം വിധിച്ചിട്ടുള്ള കർമ്മങ്ങളെ സകാമമായോ, നിഷ്കാമമായോ അനുഷ്ഠിക്കതന്നെ വേണം. അധ്യാത്മസാധകൻ നിഷ്കാമമായി വിഹിത കർമ്മങ്ങളെ അനുഷ്ഠിച്ചു, അതു വഴിക്കു അന്തഃകരണശുദ്ധിയെ സമ്പാദിക്കുന്നു. ആത്മവിചാരത്തിനും ആത്മജ്ഞാനത്തിനും അർഹനായി തീരുന്നു.

ജ്ഞാനവും വൈരാഗ്യവും പൂർണ്ണമെങ്കിലും, ഒരുവൻ ത്യാഗിയാകേണമെന്നില്ല. ത്യാഗമെന്നതിനു അതാതു ആശ്രമങ്ങൾക്കു വിധിച്ചിട്ടുള്ള കർമ്മങ്ങളുടെ ത്യാഗമെന്നർത്ഥം ഗ്രഹിക്കണം. വിഷയഭോഗങ്ങളുടെ ത്യാഗമെന്നല്ല അർത്ഥം. വൈരാഗ്യവാൻ ഇന്ദ്രിയപരവശനായി വിഷയഭോഗങ്ങളെ ഗ്രഹിക്കും, ത്യജിക്കണമെന്നില്ല എന്നു പറയുന്നത് അത്യന്തവിരുദ്ധവും ഉപഹാസപ്രദവുമാണ്. ഉച്ഛൃംഖലമായ പടുപാമരന്മാർക്കുള്ളതാണ്. അതെ

ത്രയോ മുമ്പുതന്നെ ഒരു സാധകൻ സന്ത്യജിച്ചിരിക്കുന്നു. നിഷ്കാമകർമ്മദശയിൽ തന്നെ ആ വിഷയഭോഗം അവനെ സ്പർശിക്കുന്നില്ല. പിന്നെ പൂർണ്ണവൈരാഗ്യദശയിൽ, ആത്മവിചാരദശയിൽ, അവനെ തീണ്ടുന്നതെങ്ങിനെ? അതുകൊണ്ട് വൈരാഗ്യമുണ്ടെങ്കിലും ത്യാഗമുണ്ടാകുന്നില്ല, എന്നതിനു ശാസ്ത്രോക്തമായ നാനാകർമ്മങ്ങളുടെ ത്യാഗം സാധിക്കുന്നില്ല എന്നർത്ഥം ധരിക്കേണമെന്നു പിന്നെയും പറഞ്ഞുകൊള്ളുന്നു.

വൈരാഗ്യവാനും ജ്ഞാനിയുമായ വസിഷ്ഠൻ ഭോഗങ്ങളുടെ ത്യാഗിയായിരുന്നു, എന്നാൽ ശാസ്ത്രോക്തമായ ബ്രാഹ്മണകർമ്മങ്ങളുടെ ത്യാഗിയായിരുന്നില്ല. കർമ്മസാധനമായി അരുന്ധതിയെ വെച്ചുകൊണ്ടിരുന്നു. അപരിഗ്രഹവ്രതിയെങ്കിലും, അരുന്ധതിയേയും പുത്രന്മാരേയും പാലനം ചെയ്തുകൊണ്ടിരുന്നു.

വൈരാഗ്യത്തേയും ത്യാഗത്തേയും പറ്റി പ്രസംഗവശാൽ മുൻകത്തിൽ എഴുതിയിരുന്നത്, ഇത്രയും ഇവിടെ വിവരിച്ചതിൽ നിന്ന് കുറെ അധികം സ്പഷ്ടമായി തീർന്നിരിക്കുമെന്നു വിശ്വസിക്കുന്നു. വിഷയാസ്വാദനത്തിലോ, വിക്ഷേപഹേതുക്കളായ നാനാകർമ്മങ്ങളിലോ ലേശവും രസമില്ലാതെ ഈശ്വരീയമായ ശാന്തിയെ അവിച്ഛിന്നമായി ഇച്ഛിക്കുന്ന നിർമ്മല മനസ്സിനെയാണ് ഇങ്ങോട്ടെഴുതിയ ആ ദീർഘമായ കത്തു കാണിക്കുന്നത്. ശരിതന്നെ. അങ്ങിനെയുള്ള ഒരു മനസ്സു ലഭിക്കുന്നത് വലിയ സുകൃതത്തിൻെറ പരിപാകം തന്നെ. വല്ല പർണ്ണങ്ങളെ തിന്നുകൊണ്ടോ, വെള്ളം മാത്രം കുടിച്ചുകൊണ്ടോ, പ്രാണസന്ധാരണം ചെയ്യാം. നിലത്തെ ശയനമാക്കാം. അതായത് അത്രയും വിഷയത്യാഗത്തോടെ, അതികൃച്ഛ്റമായി, താപസികമായ ഒരു ജീവിതം നയിക്കാം. വളരെ നല്ലതു തന്നെ. എന്നാൽ ഗൃഹസ്ഥധർമ്മി ഗൃഹസ്ഥോചിതമായ കർമ്മങ്ങളെ ത്യജിക്കുവാൻ പാടു

ള്ളതല്ലെന്നാണ് ശാസ്ത്രം ഉപദേശിക്കുന്നത്. ഭോഗത്യാഗമെന്നതു വേറെ. കർമ്മത്യാഗമെന്നതു വേറെ. അജ്ഞാനിയെങ്കിൽ, ശാസ്ത്രവിധിയെ ഭയപ്പെട്ടും, ജ്ഞാനിയെങ്കിൽ പൂർവ്വസംസ്ക്കാര പ്രേരിതനായും, ഗൃഹസ്ഥൻ കർമ്മം ചെയ്തുകൊണ്ടിരിക്കുന്നു. ശരീര ഭാവനയിൽ നിന്നുയരുക, അഥവാ സന്യാസത്തെ സ്വീകരിക്കുക, അതുവരെ ശാസ്ത്രവിഹിതമായ കർമ്മം വിട്ടു പിരിയുന്നില്ല. എന്തെല്ലാമാണ് ഒരു ഗൃഹസ്ഥന്ന് അവശ്യ കർത്തവ്യങ്ങളായ കർമ്മങ്ങൾ? അതു വിഷയം വേറെ.

"രസോപ്യസ്യപരം ദൃഷ്ട്വാ നിവർത്തതെ"

ഈ ശ്ലോകത്തിന്റെ ഭാവം ഇതാണ്. ആനന്ദഘനമായ ആത്മാവിനെ സാക്ഷാൽ അറിയാതിരിക്കുക എന്ന അജ്ഞാനത്തിൽ നിന്നും രസം, അതായതു വിഷയാസക്തി ഉണ്ടാകുന്നു. ആസക്തിയിൽ നിന്ന് രാഗവും ഭോഗവും പ്രസക്തമാകുന്നു. അതുകൊണ്ട് കാരണമായ ആസക്തിയോടുകൂടി രാഗം നശിക്കേണമെങ്കിൽ, പരമാത്മജ്ഞാനം (ദർശനം) വഴിക്ക് അജ്ഞാനം നശിക്കണമെന്നാണ് ഗീത പറയുന്നത്. എന്നാൽ സാധകന്മാർക്കു വൈരാഗ്യം - രാഗമില്ലായ്മ - സംഭവിക്കുന്നതല്ലെന്നില്ല. സാധകന്മാർ ദോഷദർശനം വഴിക്കു വൈരാഗ്യത്തെ രക്ഷിക്കുന്നു. കാരണമായ അജ്ഞാനവും ആസക്തിയും നശിച്ചില്ലെങ്കിലും, ദോഷദർശനം വഴിക്കു അവർ വിഷയങ്ങളിൽ രാഗം ചെയ്യാതെ വൈരാഗ്യവാന്മാരായി തീരുന്നു. ദോഷങ്ങളെന്നത് വിഷയങ്ങളുടെ ക്ഷണഭംഗുരത്വം, ദുഃഖരൂപത്വം ഇത്യാദികളാണ്. മൂലമായ ആസക്തിയും അജ്ഞാനവും, ജീവിക്കുന്നു, നശിച്ചിട്ടില്ലെങ്കിലും ദോഷദർശനരൂപമായ ദൃഢവിവേകം വഴിക്കു അവർ രാഗത്തിന്റെ ഉദയത്തിന് അവസരം കൊടുക്കുന്നില്ല. വിഷധരനായ തേളോ, പാമ്പോ, പൊത്തിനുള്ളിൽ കിടക്കുന്നുവെങ്കിൽ, അതി

നെ വടികൊണ്ട് അടിച്ചുകൊണ്ടു നശിപ്പിച്ചാൽ, അത്യന്തം നിർഭയമായി. അത്ര ധീരതയോ സാമർത്ഥ്യമോ ഇല്ലാത്തവരും, അത് ജീവിക്കുന്നുവെങ്കിലും, അതു ദുഃഖരൂപമെന്നുള്ള ദോഷദർശനം വഴിക്ക് അതിനെ സ്നേഹിക്കയോ സ്പർശിക്കയോ ചെയ്യുന്നില്ല. അതുപോലെ ഉള്ളിൽ നിഗൂഢമായ വിഷയരസവും അതിനു കാരണമായ അവിദ്യയും ഉണ്ടെന്നിരിക്കിലും, ദൃഢമായ ദോഷദർശനം വഴിക്ക് വിഷയങ്ങളിൽ വൈരാഗ്യത്തെ സാധകന്മാർക്ക് രക്ഷിക്കുവാൻ കഴിയുന്നതാണ്. വൈരാഗ്യമുള്ള സാധകന്മാർക്കാണ് ബ്രഹ്മചിന്തനം വഴിക്ക് ബ്രഹ്മദർശനം വിധിച്ചിരിക്കുന്നത്. സാധകന്മാരുടെ വൈരാഗ്യം ദോഷദർശനജനിതമായ വൈരാഗ്യമാണ്. വൈരാഗ്യമില്ലെങ്കിൽ സാധകൻെറ മനസ്സ് ബ്രഹ്മഭജനത്തിൽ പ്രവർത്തിക്കുന്നതെങ്ങിനെ? അതുകൊണ്ട് പരമാത്മദർശികൾക്കേ വൈരാഗ്യമുണ്ടാകുകയുള്ളുവെന്നില്ല. വിഷയങ്ങളിൽ ദോഷദർശികൾക്കും വൈരാഗ്യമുണ്ടാകുന്നു. ആ വൈരാഗ്യത്തെയാണ്. വിവേകം, വൈരാഗ്യം, ശമാദിഷൾക്കം, മുമുക്ഷുത്വം എന്നിങ്ങനെ ബ്രഹ്മവിചാരത്തിനുള്ള സാധന ചതുഷ്ടയത്തിൽ വേദാന്തികൾ പറയാറുള്ളത്.

ഈവക ശാസ്ത്രീയ വിഷയങ്ങളെ കത്തിൽ അധികം അധികം വിസ്തരിക്കുന്നത് ശക്യമല്ല.

അതുകൊണ്ട് എത്ര സാധിക്കുമോ അത്രയും വിഷയത്യാഗം പരിശീലിക്കുന്നുവെങ്കിൽ അതു വളരെ വളരെ ശ്ലാഘ്യമെന്നും ഒരു ഗൃഹസ്ഥധർമ്മിക്കു വിഷയത്തെ ത്യജിക്കുവാൻ സാധിക്കയില്ലെന്നു മുൻകത്തിൽ വിവരിച്ചിട്ടില്ലെന്നു പുനരപി പറഞ്ഞുകൊള്ളുന്നു. തപസ്യാജീവിതം ഗൃഹിക്കും സന്യാസിക്കുമൊക്കെ എത്രയോ ശോഭനം തന്നെ. ലൗകിക കോലാഹലങ്ങളിൽ നിന്ന കന്നിരിക്കുക, തപശ്ചര്യയിലും ഈശ്വരഭജനത്തിലും ഗാഢ

മായി പ്രവർത്തിക്കുക, ഇതൊക്കെ ഏതൊരാശ്രമിയ്ക്കും എത്രയോ ശ്രേഷ്ഠം തന്നെ.

യഥാനിയമം ഇനി മൂന്നാലുമാസം ഗംഗോത്രിയിലാണു നിവസിക്കുക.

എന്നു സ്നേഹപൂർവ്വം

*സ്വാമി തപോവനം*

***

8

ॐ

## *"നാരായണസ്മൃതി"*

ശ്രീഗംഗോത്തരി
24.7.'52

ഇവർക്ക് വാത്സല്യപൂർവ്വമെഴുതുന്നത്

കത്ത് വളരെ മുമ്പു കിട്ടിയിരുന്നു. പാർസൽ കിട്ടി സ്വല്പ ദിവസമായി. പാർസലുകളെല്ലാം താഴെ ഒരു സ്ഥാനത്ത് കൂട്ടി ച്ചേർത്തു വച്ച്, ഒന്നുരണ്ടു മാസത്തിൽ ഒരിക്കൽ മാത്രമാണ് ഇവിടെ എത്തിക്കാറുള്ളത്. അതുകൊണ്ടു കിട്ടുവാൻ വളരെ വളരെ വൈകിപ്പോകുന്നു.

ശ്രീ ഗുരുവായൂരപ്പനെ സ്മരിപ്പിക്കുന്ന ചന്ദനം അത്യധികമായ സന്തോഷത്തെ ഉളവാക്കി.

ഭോജനം ചെയ്യുന്നവന്ന് തൃപ്തി എപ്രകാരം ദൃഷ്ട (പ്രത്യക്ഷ) ഫലമോ, അപ്രകാരം ഭജനം ചെയ്യുന്നവന്ന് ചിത്തപ്രസന്നതയും ശാന്തിയും ദൃഷ്ടഫലമാണ്. ഭജനത്തിൻേറയും ഈശ്വരീയമായ ജീവിതത്തിൻേറയും, നിരന്തരമായ അഭ്യാസത്തോടുകൂടി മനസ്സിൽ പ്രസന്നതയും ശാന്തിയും വർദ്ധിച്ചു വർദ്ധിച്ചു വരുന്നതാണ്. സാധാരണമായ ഓരോ സംഗതികൾപോലും ചിത്തത്തെ കലുഷീകരിച്ചു ക്ലേശിപ്പിക്കുന്ന ആ ദുരവസ്ഥ തീരെ നിന്നുപോകും. ദേഹപാതാനന്തരമുള്ള കൈവല്യഭാവമെന്നപോലെ ദേഹസ്ഥിതികാലത്തിൽ ഈ പ്രസന്നഭാവവും അഭിലഷണീയമാണ്.

നിരന്തരമായ ഭജനം (പരമാത്മാനുസന്ധാനം) വഴിക്കു പരമാത്മസാക്ഷാൽക്കാരത്തിൻെറ വിസ്ഫുരണങ്ങൾ മിന്നൽപിണരെന്നപോലെ ഇടക്കിടെ മനസ്സിൽ ഉദിച്ചുയർന്നു തുടങ്ങുന്നു. അതോടുകൂടി ചിത്തത്തിൽ മഹത്തായ ഹർഷവും പ്രസന്നതയും ആവിർഭവിക്കുന്നു. അങ്ങിനെ ഹൃഷ്ടവും പ്രസന്നവുമായി തുടങ്ങിയ മനസ്സിനെ മയക്കുവാൻ വിഷയങ്ങളും വിഷയികളും സമർത്ഥരാകുന്നില്ല. ആദിയിൽ - സാധനാകാലത്തിൽ - മനസ്സിനെ പ്രമഥനം ചെയ്യുന്ന വിഷയങ്ങളേയും വിഷയികളേയും ഭയപ്പെടുകതന്നെ വേണം.

“ആത്മകൃപ, ഈശ്വരകൃപ, ഗുരുകൃപ, ശാസ്ത്രകൃപ ഈ നാലു കൃപകളെ പ്രാപിച്ചവർ തത്വനിഷ്ഠയെ ലഭിച്ചു നിർഭയമായി ആനന്ദിക്കുന്നു”വെന്നു വൃദ്ധമഹാത്മാക്കൾ എപ്പോഴും പറയാറുള്ള ഒരു ചൊല്ലാണ്. ആത്മകൃപ എന്നത് സ്വപ്രയത്നമാണ്. സ്വപ്രയത്നം ചെയ്യുന്നവർക്ക് ഈശ്വരാനുഗ്രഹമുണ്ടാകുന്നു. ഈശ്വരകൃപവഴിക്ക് ബ്രഹ്മനിഷ്ഠനായ ഗുരുവിൻെറ ലാഭവും അതുവഴിക്കു സച്ഛാസ്ത്രങ്ങളുടെ രഹസ്യത്തെ അറിഞ്ഞനുഷ്ഠിക്കു

വാനുള്ള ഭാഗ്യവും സിദ്ധമാകുന്നു. അങ്ങിനെ സാധകൻ തത്വാനുഭൂതിയാകുന്ന പരമപദത്തിൽ എത്തി വിരാജിക്കുന്നു. അതുകൊണ്ട് എല്ലാ ശ്രേയസ്സുകൾക്കും മൂലകാരണമായിരിക്കുന്നത് സ്വപ്രയത്നമാണ്. രാവും പകലും അധ്യാത്മസാധനകളിൽ തന്നെത്താൻ പ്രയത്നിക്കുക! തനിയെ വിജയലക്ഷ്മി വരിക്കുന്നതാണ്.

അധികം എഴുതുന്നില്ല. എഴുതീട്ടാവശ്യമില്ല. എഴുത്തും വായനയുമൊക്കെ അദ്ധ്യാത്മവിജയത്തിൽ വലിയ സഹായത്തെ തരുന്നതല്ല. എല്ലാം ബുദ്ധിയുടെ വിനോദമെന്നു മാത്രം. അറിയേണ്ടതിനെ ചുരുക്കത്തിൽ അറിയണം. അറിഞ്ഞതിനെ തീവ്രശ്രദ്ധയോടെ അനുഷ്ഠിച്ച് കൈവരുത്തണം. അതാണു അദ്ധ്യാത്മജീവിതത്തെ കാംക്ഷിക്കുന്നവർ ചെയ്യേണ്ടത്. വായിക്കുന്നതിലധികം മൗനമായിരുന്നു മനനം ചെയ്യുക. മനനം നിശ്ചയത്തിനു ദൃഢതയെ കൊടുക്കുന്നു. നിശ്ചയിച്ചതിനെ ആചരിക്കുക! സ്വയം ബുദ്ധികൊണ്ട് ഒരു കാര്യത്തെപ്പറ്റി അധികം മനനം ചെയ്യുന്നവർക്ക് അതിനെ നിവർത്തിക്കുന്നതിൽ അധികം ധൈര്യവും ബലവും സിദ്ധമാകുന്നു.

എന്നു ശുഭാശംസയോടെ

*സ്വാമി തപോവനം*

9

ॐ

## *"നാരായണസ്മൃതി"*

ശ്രീഗംഗോത്തരി
3.9.'52

രണ്ടാമത്തെ കത്തും കിട്ടി. തീവ്രജിജ്ഞാസയിൽ സന്തോഷിക്കുന്നു. ഇവിടെ കത്ത് നിയമമായി കിട്ടാതിരിക്കുന്നതിൽ ചിന്തിക്കരുതെന്ന് മുമ്പുതന്നെ എഴുതീട്ടുള്ളതാണ്. കത്തിനെക്കാറും ബലശാലിയായി പ്രേമപൂർണ്ണമായ ഇവിടുത്തെ ശുഭകാമന എപ്പോഴുമുണ്ടെന്നും, അതിൽ ലേശവും ഉദാസീനതയില്ലെന്നും അറിയണം.

ചന്ദനം കിട്ടിയശേഷം ഇവിടെ നിന്ന് കത്തയച്ചിരുന്നു. ഈശ്വരനിലും, ഈശ്വരാനുസന്ധാനത്തിലും ചിത്തം സദാ രമിക്കണം. അതാണ് ലക്ഷ്യം. അതാണ് അക്ഷയമായ ആനന്ദപദം. അതാണ് പരമപുരുഷാർത്ഥം. അതിനുവേണ്ടിയാണ് സകലമായ സൽകർമ്മങ്ങളും കഥാശ്രവണവും സൽസംഗവുമൊക്കെ. അതു ലഭിച്ചാൽ പിന്നൊന്നും ലഭിക്കേണ്ടതില്ല. വിജനമായ വിവിക്ത ദേശത്തിൽ ഇരുന്നുകൊണ്ട് സന്യാസിമഹാത്മാക്കാം ആ പരമേശ്വരനിൽ രമിക്കുന്നു. ആ പരബ്രഹ്മരസത്തെ അനുഭവിക്കുന്നു. ജനബഹുലമായ നഗരമദ്ധ്യത്തിലിരുന്നുകൊണ്ട് ഗൃഹസ്ഥധർമ്മികളായ മഹാത്മാക്കളും അതേ പരമാത്മാവിൽ തന്നെ രമിക്കുന്നു. അതേ ബ്രഹ്മരസത്തെ ആസ്വദിക്കുന്നു. വിഷയവ്യവഹാരത്തിൽ അവർ രസത്തെ ആസ്വദിക്കുന്നില്ല. എങ്കിലും വേതനമില്ലാത്ത പ്രവൃത്തി പോലെയോ, ബാലലീലപോലെയോ എല്ലാ വ്യവഹാരങ്ങളേയും രോദനം കൂടാതെ അവർ നിർവ്വഹിക്കുന്നു.

എന്നു രണ്ടുപേർക്കും - സ്നേഹപൂർവ്വം

*സ്വാമി തപോവനം*

10

ॐ

## *"നാരായണസ്മൃതി"*

ഉത്തരകാശി
25.10.'52

......... ഇവർക്കു ശുഭാശംസാപൂർവ്വം എഴുതുന്നത്.

ഹിമാലയത്തിൽ ഹിമകാലം ആരംഭിച്ചു. ഗംഗോത്രിയിൽ നിന്നും ഇവിടെ എത്തി കുറെ ദിവസം കഴിഞ്ഞു. കത്തു മടങ്ങി ഇവിടെ എത്തികിട്ടി.

എല്ലാം നല്ലതു തന്നെ. ഈശ്വരനെ സ്മരിക്കുന്ന എല്ലാ കാര്യവും പ്രശസ്തം തന്നെ. ഈശ്വരസ്മരണത്തെ ദൂരത്ത കറ്റുന്ന കാര്യമൊക്കെ നിന്ദ്യവും തന്നെ. ഭാഗവതം വായനയും ശ്രവണവുമൊക്കെ ശ്രദ്ധാലുവും അധികാരിയുമായ ഒരു ഭക്ത ൻെറ ഭക്തിയേയും ഒരു ജ്ഞാനിയുടെ ജ്ഞാനത്തേയും വർദ്ധി പ്പിക്കുമെന്നതിൽ സംശയമില്ല. കേൾക്കുക, കേൾപ്പിക്കുക എന്നു ള്ള ക്രിയകളൊന്നും കൂടാതെ സഹജമായിത്തന്നെ സദാ സർവ്വദാ നിത്യനിരന്തരമായി ഈശ്വരസ്മരണം ചെയ്യുകയെന്നുള്ള ഉത്തമ പദത്തെ - ജീവന്മുക്തി പദത്തെ - ക്രമേണ പ്രാപിക്കാനുതകുന്ന പലേ ആലംബനങ്ങളും - പലേ പുരശ്ചരണങ്ങളും - ദീർഘദർ ശികളായ പണ്ടത്തെ ഋഷികൾ നിയമിച്ചിരിക്കുന്നു. എന്നാൽ ഈശ്വരീയമെങ്കിലും, സാമൂഹികമായ ഈ ദൃശകാര്യങ്ങൾ - വി ശേഷിച്ചു ഇക്കാലത്തിൽ - രജോഗുണസമ്പർക്കംകൊണ്ടു ദുഷി ച്ചു പോകാറുള്ളതുകൊണ്ട് അതിൽ മനസ്സിരുത്തി കഴിയുന്നതും അതിനെ അദൂഷിതവും ശുദ്ധവുമായി നിർവ്വഹിച്ച്, അതിൽ നിന്നും ലഭിക്കുവാൻ വിധിച്ചിട്ടുള്ള ലാഭത്തെ തൽപ്രവർത്ത കന്മാർ ലഭിക്കേണ്ടതാണ്.

യഥാരുചി, യഥാധികാരം സമൂഹത്തെ സംബന്ധിച്ചുകൊണ്ടോ, ഏകാന്തത്തിൽ ഏകയായി ഇരുന്നുകൊണ്ടോ, ഈശ്വരൻെറ ഭജനധ്യാനാദികൾ ചെയ്തഭ്യസിക്കുക. ഈശ്വരചിന്തനമാണല്ലോ മുഖ്യം. മറ്റുള്ളതെല്ലാം അതിന്നുപകാരമായി വിധിച്ചിരിക്കുന്നു.

ഈശ്വരീയ സാധനങ്ങളിൽ രുചിയും പ്രവൃത്തിയും, തന്നിമിത്തം, ഈശ്വരൻെറ സാമീപ്യവും പ്രതിദിനമെന്നപോലെ വർദ്ധിച്ചു വരുന്നുവെന്ന് വിശ്വസിക്കയും അതിനായി ഉത്സാഹപൂർവ്വം പ്രയത്നിക്കുക എന്നു പുനഃപുനഃ ഉപദേശിക്കുകയും ചെയ്യുന്നു.

എന്നു സ്നേഹത്തോടെ

*സ്വാമി തപോവനം*

**11**

ॐ

ഉത്തരകാശി
3.12.'52

............ ഇവർക്ക് "നാരായണസ്മൃതി" പൂർവ്വകം സ്നേഹത്തോടെ എഴുതുന്നത്:-

കത്തുകിട്ടി. മഹാത്മാക്കളുടെ സദുപദേശങ്ങൾ ലഭിക്കുന്നതിൽ വലിയ പ്രസന്നതയും സുഖവുമുളവാക്കുന്നതു തീ

വ്രമായ ശ്രദ്ധയേയും ജിജ്ഞാസയേയും കാണിക്കുന്നു. നല്ലതു തന്നെ. എന്നാൽ ആവക പ്രസന്നതയും സുഖവുമൊക്കെ സാതിശയമാണ്, താൽക്കാലികമാണ്. ആ ഉപദേശവാക്യങ്ങൾ സാഹസത്തോടെ അനുഷ്ഠിച്ചു അനുഭവപ്പെട്ടു തുടങ്ങുമ്പോൾ ഉണ്ടാകുന്ന പ്രസന്നതയും നിർവൃതിയുമാണ് നിരതിശയവും നിത്യവും.

അഭ്യാസകാലത്തിൽ ഉണ്ടാകുന്ന പരാജയത്തിൽ ആശാഭംഗപ്പെടരുത്. വ്യാകുലപ്പെടരുത്. പരാജയം വിജയത്തിൻെറ ദ്വാരപാലനാണെന്ന് വിശ്വസിക്കണം. പരാജയമില്ലെങ്കിൽ വിജയമെന്ന ശബ്ദത്തിനു തന്നെ ഒരർത്ഥവുമില്ല. പരാജയത്തിൽ നിരാശപ്പെടാതെ മുന്നോട്ടു പിന്നെയും പൂർവ്വാധികം ഉത്സാഹത്തോടെ സാധന ചെയ്യുവാനുള്ള ഉത്തേജകമായി അതിനെ ഗ്രഹിക്കുന്നപക്ഷം ക്രമേണ മന്ദമായെങ്കിലും ഇന്നല്ലെങ്കിൽ നാളെ വിജയരാജധാനിയിൽ പ്രവേശിക്കുവാൻ സാധിക്കുന്നതാണ്.

ബാഹ്യപ്രപഞ്ചത്തിലേക്കുള്ള ആകർഷണത്തേയും വിഷയങ്ങളിലുള്ള പ്രലോഭനത്തേയും, വിവേകശക്തികൊണ്ടും വൈരാഗ്യംകൊണ്ടും തന്നെ അതിക്രമിക്കേണ്ടതാണ്. അങ്ങിനെയുള്ള ദൃഢമായ വിവേകവും വൈരാഗ്യവും സിദ്ധമല്ലെങ്കിൽത്തന്നെ ഈശ്വരസത്തയെ വിശ്വസിക്കുന്ന ആസ്തികന്മാരായ ആദ്ധ്യാത്മിക സാധകന്മാർ പടുപാമരന്മാരല്ലാത്തതുകൊണ്ട്, അവരുടെ രാഗവും ലോഭവും നിയന്ത്രിതമായ ഒരു സീമയിൽ വർത്തിക്കുന്നതും, ഉച്ശൃംഖലവും പ്രതിഷിദ്ധവും പാപമയവുമായ മാർഗ്ഗങ്ങളിൽ ചലിക്കാതെ, നിയമിതവും, വിഹിതവും, ധർമ്മാനുകൂല്യവുമായ മാർഗ്ഗത്തിൽ മാത്രം ചലിക്കുന്നതുമായിരിക്കും. അതത്ര അനർത്ഥകാരിയല്ലതാനും. എങ്കിലും അദ്ധ്യാത്മസാധനയിൽ മേൽക്കുമേലുള്ള ശീഘ്രമായ വളർച്ചയെ

അതും പ്രതിഹനിക്കാവുന്നതാണ്. അതുകൊണ്ട് കഴിയുന്നതും ബാഹ്യപ്രവൃത്തി, ധർമ്മപ്രതികൂലമോ, പാപജനകമോ അല്ലെങ്കിൽ കൂടി, ചുരുക്കുന്നത് ഈശ്വരീയ ഭക്തിസാധന ചെയ്യുന്നവർക്ക് അപേക്ഷിതമാണ്.

അങ്ങിനെ സർവ്വമായ ബാഹ്യവ്യവഹാരങ്ങളിൽ നിന്നും ഉപരാമത്തെ കാംക്ഷിക്കുകയും, അതു സാധിക്കാതെ ബാഹ്യപ്രവൃത്തികൾക്കു ഇച്ഛ കൂടാതെ തന്നെ വഴിപ്പെടേണ്ടി വരികയും ചെയ്യുന്ന ഒരു മനസ്സിൻെറ നൈരാശ്യത്തെയാണ് എഴുത്തിലെ വാക്യങ്ങൾ അധികമായി സൂചിപ്പിക്കുന്നത്. ഗൃഹസ്ഥാശ്രമത്തിലാണല്ലോ സ്ഥിതി ചെയ്യുന്നത്. ഗൃഹസ്ഥന്മാർക്കു ചില വ്യവഹാരങ്ങളെല്ലാം ഒഴിച്ചു കൂടാതെ ചെയ്യേണ്ടതായി വന്നേക്കാം. പിന്നെ ബന്ധുക്കളും മിത്രങ്ങളും ഗൃഹസ്ഥന്മാരെ വിടാതെ പറ്റികൊണ്ടിരിക്കും. ഈ വക പരിതസ്ഥിതികളെ വിചാരം ചെയ്തു, കഴിയുന്നതും വ്യവഹാരങ്ങളെ ക്ഷമയോടും, നിഷ്ക്കാമതയോടും, സമചിത്തതയോടും, കർത്തവ്യമെന്ന ബുദ്ധിയോടും പ്രസന്നതയോടെ നിർവ്വഹിക്കുവാനും, സാമർത്ഥ്യം സമ്പാദിക്കേണ്ടതാണ്. സർവ്വസംഗ പരിത്യാഗികളെന്നഭിമാനിക്കുന്ന സന്യാസാശ്രമികളുടെ കഥ കൂടി അങ്ങിനെയാണെങ്കിൽ, പിന്നെ കർമ്മാശ്രമികളായ ഗൃഹമേധികളുടെ കഥ പറയണമോ? വയലിൽ അധികമോ, അല്പമോ, വേല ചെയ്യുന്നവൻ, ആ തോതനുസരിച്ചു വെയിലിൻെറ ചൂടിനെ ക്ഷമയോടെ സഹിക്കുക തന്നെ വേണം. കർമ്മങ്ങളെ നാം വേണ്ടെന്നു വച്ചതുകൊണ്ടായില്ല; കർമ്മങ്ങൾ നമ്മേ വേണ്ടെന്നു വെച്ചു സന്ത്യജിക്കേണ്ടതാണ്. അതുവരെ വ്യവഹാരങ്ങൾ നിശ്ശേഷം നിവർത്തിക്കുന്നതല്ല.

മറ്റെല്ലാം കുശലം. കുശലത്തെ ആശംസിക്കുന്നു.

എന്നു *സ്വാമി തപോവനം*

12

ॐ

## *"നാരായണ സ്മൃതി"*

ഉത്തരകാശി

22.1.'53

........... ഇവർക്ക് ശുഭകാമനാപൂർവ്വം എഴുതുന്നത്:-

കത്തുകളിൽ നിന്ന് ശ്രീകൃഷ്ണഭക്തന്മാരാണെന്ന് സ്പഷ്ടമായി അനുമാനിക്കുന്നു. കൃഷ്ണഭക്തി എത്രയോ ഉത്തമം തന്നെ. വലിയ പുണ്യത്തിൻെറ ഫലം തന്നെ. കൃഷ്ണഭക്തിയെ അഭ്യസിച്ചു ദൃഢമാക്കുക. കൃഷ്ണമന്ത്രത്തെ ജപിക്കുക, ഭാഗവതാദികൾ വഴിക്കു കൃഷ്ണമഹിമയെ ശ്രവിക്കുക, കൃഷ്ണനാമത്തെ കീർത്തിക്കുക, ജഗത്തിനെ കൃഷ്ണമയമായി കാണുക ഇങ്ങിനെയുള്ള ക്രിയകളാൽ ഭക്തി ദൃഢീകരിക്കുന്നു. സാംസാരിക വിഷയങ്ങളിലുള്ള ചിന്തയും രാഗവും തീരെ നശിച്ചു പോകുന്നു. അതു വഴിക്കു ചിത്തം അത്യന്ത നിർമ്മലവും ഈശ്വരതത്വത്തിൽ അനവരതം രമിക്കുന്നതിനു സമർത്ഥവുമായിതീരുന്നു.

ഭക്തി തന്നെയാണു വേദശാസ്ത്രങ്ങളിൽ "ഉപാസന" എന്ന നാമംകൊണ്ടു വ്യപദേശിക്കപ്പെടുന്നത്. ഉപാസന ഒരേ കാലത്തിൽ ഒരേ ദേവനെ ആശ്രയിച്ചു ചെയ്യപ്പെടുന്നു. ഉപാസകന്ന് ഉപാസനാ കാലത്തിൽ ഒരു ദേവൻ മാത്രം മുഖ്യവും, മറ്റു ദേവന്മാരെല്ലാം അമുഖ്യന്മാരുമായി തീരുന്നു. അതുകൊണ്ടാണ് ഉപാസ്യദേവൻ, ഇഷ്ടദേവൻ എന്ന പേരിനാൽ നിർദ്ദേശിക്കപ്പെടുന്നത്. അതുകൊണ്ട് കൃഷ്ണൻ ഇഷ്ടദേവനെങ്കിൽ കൃഷ്ണനെത്തന്നെ സദാ ധ്യാനിക്കുക, കൃഷ്ണമന്ത്രത്തെ തന്നെ പ്രധാനമായി ജപിക്കുക, ഇത്യാദി കൃഷ്ണപരമായ സാധനകളിൽ വിശേഷിച്ചു പ്രവർത്തിക്കേണ്ടതാണ്.

ഭക്തികൊണ്ടു കൈവരാത്തതൊന്നുമില്ല. ജന്മമരണ വിധ്വംസകമായ മോക്ഷപദത്തേയും ഭക്തിപ്രദാനം ചെയ്യുന്നു. മോക്ഷസാധനം ജ്ഞാനമെന്നിരിക്കിലും അനന്യ ഭക്തി വഴിക്കു ആ ജ്ഞാനവും സംപ്രാപ്തമാകുന്നു. "ദദാമി ബുദ്ധിയോഗം തം" എന്നു ഭഗവാൻ അരുളി ചെയ്യുന്നു. തൻെറ ഭക്തനു അജ്ഞാന തമസ്സിനെ നശിപ്പിക്കുന്ന ജ്ഞാനപ്രകാശത്തെ കൊടുത്തു ഭഗവാൻ അനുഗ്രഹിക്കുന്നു. ഇങ്ങനെ ബ്രഹ്മജ്ഞാനത്തിനുള്ള ഭഗീരഥപ്രയത്നം ഒന്നും കൂടാതെ തന്നെ, അനായാസേന താൻ ഭജിക്കുന്ന ഈശ്വരൻെറ കൃപയാൽ അതും ലബ്ധമാകുന്നു. അതു വഴിക്കു ഭക്തനും തത്ത്വജ്ഞാനിയായി ജീവന്മുക്തനായി പരിലസിക്കുന്നു. കൃഷ്ണഭഗവാൻ അങ്ങിനെ മഹാമഹിമശാലിയായ നിജഭക്തിയെ തന്നു അനുഗ്രഹിക്കട്ടെ.

എന്നു സ്നേഹത്തോടെ,

*സ്വാമി തപോവനം*

13

ॐ

*"നാരായണസ്മൃതി"*

ഉത്തരകാശി
4.4.'53

............ ഇവർക്കു ശുഭാശംസാപൂർവ്വമെഴുതുന്നത്:

ഈശ്വരഭജനം സശ്രദ്ധം നിയമമായി അനുഷ്ഠിച്ചുവരിക എന്നു പിന്നേയും പിന്നേയും ആവർത്തിച്ചു പറഞ്ഞുകൊള്ളാം.

മുൻകത്തുകളുടേയും സാരം ഇതുതന്നെ. ഈശ്വരഭജനമെന്നതു സാമാന്യമായ ഒരു ശബ്ദമാണ്. ഭക്തിസാധന, ജ്ഞാനസാധന, യോഗസാധന, കർമ്മസാധന ഇവയെല്ലാം ഈശ്വരഭജനം എന്ന ശബ്ദംകൊണ്ടു നിർദ്ദേശിക്കപ്പെടാം. വിശേഷരൂപത്തിൽ ഏതു സാധനയിലാണ് അവിടെ പ്രവർത്തിക്കുന്നതെങ്കിൽ, ആ സാധനയിൽ അധികമധികം താൽപര്യത്തോടെ അധികമധികം സമയം പ്രവർത്തിക്കുവാൻ ഉത്സാഹിക്കേണ്ടതാണ്. ഭക്തി, ജ്ഞാനം തുടങ്ങിയവയിൽ ഒരു സാധനയെ വിശേഷരൂപത്തിൽ ആശ്രയിക്കേണ്ടതാണ്. തീർത്ഥയാത്ര, വ്രതോപവാസങ്ങൾ, പുരാണശ്രവണമിവയെല്ലാം ഏതു സാധകന്മാരും സാമാന്യമായി ചെയ്യുന്ന ചില പുണ്യകാര്യങ്ങളാണ്. ഭക്തിസാധകൻ, ജ്ഞാനസാധകൻ തുടങ്ങിയ എല്ലാ സാധകന്മാർക്കും അവ ഉപയോഗിയാണ്. സാമാന്യമായ ഈ ദൃശകാര്യങ്ങൾക്കു പുറമെ ചിത്തത്തെ വിശേഷസാധനമൂലം ഉന്നയിച്ചു സത്യവസ്തുവിൻെറ സമീപത്തിൽ ചെല്ലുവാൻ ഉദ്യമിക്കേണ്ടതാണ്.

സാമാന്യസാധന, വിശേഷസാധന എന്നിങ്ങനെ ഈശ്വരീയസാധന രണ്ടു പ്രകാരത്തിലുണ്ട്. സ്നാനം, ഭോജനം തുടങ്ങിയ ദൈനിക കൃത്യങ്ങൾപോലും ഈശ്വരീയ സാധനയായിട്ടാണ് സാധനധർമ്മികൾ വിശ്വസിക്കുന്നത്. എല്ലാം പരമ്പരയായി ഈശ്വരസവിധത്തിൽ എത്തിച്ചേരുവാനുള്ള സഹായക്രിയകൾ തന്നെ. ചിത്തശോധനം, ഭക്തിസാധന, ജ്ഞാനസാധന, ഇവക്കെല്ലാം അത്യന്തമപേക്ഷിതവുമാണ്. വിശേഷസാധനയെ അഭ്യസിക്കുവാൻ അധികാരികളല്ലാത്തവരോടും ഈവക സാമാന്യസാധനകളെ മാത്രം അഭ്യസിക്കുവാനും ശാസ്ത്രം ഉപദേശിക്കുന്നുണ്ട്. എങ്കിലും അധികാരികളായവർ സാമാന്യ സാധനകളോടു കൂടെ വിശേഷ സാധനയുമഭ്യസിച്ചു ഭക്തിയേയോ, ജ്ഞാനത്തേയോ ഉളവാക്കി വർദ്ധിപ്പിച്ചു ദൃഢീകരിക്കേണ്ടതാണ്.

അവിടെ എല്ലാം കുശലമെന്നു വിശ്വസിക്കുന്നു. കത്തിനു മറുപടി അയക്കുവാൻ ഇവിടത്തെപരിതസ്ഥിതി നിമിത്തം വളരെ വൈകിപ്പോയി.

ഏതൊരവസ്ഥയിലും ശാന്തമായിരിക്കുക! ആനന്ദമായിരിക്കുക! ചിന്താവിഷാദങ്ങളുടെ അണു മാത്രമെങ്കിലും സ്പർശിക്കേണ്ടതില്ല. ഇതാണ് അദ്ധ്യാത്മജീവിതത്തിൻെറ ചരമവും പരമവുമായ ഫലം.

എന്നു സ്നേഹപൂർവ്വം

*സ്വാമി തപോവനം*

**14** ॐ

ശ്രീഗംഗോത്രിധാമം
16.7.'53

ശ്രീമതിശ്രീമാന്മാർക്ക്

പ്രേമപൂർവകമായ "നാരായണസ്മരണം"

"സത്യവും അവിനാശിയും ആനന്ദരൂപവുമായ ഒരേ ഒരു വസ്തു ഈശ്വര"നെന്നറിഞ്ഞു ദൃഢമായി വിശ്വസിക്കുന്നതാണ് അദ്ധ്യാത്മ ജീവിതത്തിൻെറ ആദ്യത്തെ പടി. അങ്ങിനെ ദൃഢമായി വിശ്വസിക്കുന്നവർക്കു ബാഹ്യവിഷയങ്ങളിൽ ആസംഗമോ,

അവയിൽ നിന്നു ചില സുഖങ്ങളെ ആസ്വദിക്കുവാനുള്ള ഇച്ഛയോ ഉണ്ടാകുന്നതല്ല. ഉപഭോഗജന്യമല്ലെങ്കിൽ, അഭിമാനജന്യമായ സുഖത്തിനുവേണ്ടി ജനങ്ങൾ സദാ ചേഷ്ടിച്ചുകൊണ്ടിരിക്കുന്നു. "ഞാൻ വലിയ ധനികനാണ്", "ഞാൻ വലിയ നേതാവാണ്", "ഞാൻ വലിയ വിദ്വാനാണ്", "ഞാൻ വലിയ ഭക്തനാണ്", "ഞാൻ വലിയ ജ്ഞാനിയാണ്" എന്നിങ്ങനെയുള്ള അഭിമാനം കൊണ്ടുണ്ടാകുന്ന താൽകാലിക സുഖത്തിൽ അവർ രമിച്ചു കൃതാർത്ഥരാകുന്നു. സർവ്വപ്രകാരമായ വിഷയോപഭോഗത്തെ പരിത്യജിച്ച മഹാന്മാരും ആഭിമാനികമായ ഈ സുഖത്തിലുള്ള ഇച്ഛ നിമിത്തം ലക്ഷ്യത്തെ വിസ്മരിച്ചു പോകുന്നു. ഉപഭോഗജന്യവും അഭിമാനജന്യവുമായ സർവ്വസുഖവും ക്ഷണത്തിൽ നശിച്ചു മഹാദുഃഖത്തിൽ ചെന്നു പര്യവസാനിക്കുന്നു. ഈശ്വരസ്മരണജന്യമായ ഈശ്വരീയ സുഖം ഒന്നു മാത്രം ദുഃഖസംബന്ധത്തെ സ്പർശിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ഈശ്വരൻ നിത്യനാണ്, ഈശ്വരീയാനന്ദം നിത്യമാണ്, ദുഃഖസംബന്ധരഹിതമാണ്. ഇതറിയുന്ന വിവേകികൾ നിത്യനിരന്തരമായി ഈശ്വരസ്മരണത്തിൽ രമിക്കുന്നു. മറ്റൊന്നിലും രമിക്കുന്നില്ല. ഈശ്വരസ്മരണംകൊണ്ടു താൻ മാത്രമല്ല, സർവ്വലോകവും പവിത്രമായി തീരുന്നു. ഈശ്വരസ്മരണം വഴിക്കു ചെയ്യുന്ന ഉപകാരത്തിലധികം വലിയ വേറൊരുപകാരം ലോകത്തിനു ഒരാസ്തികൻ ചെയ്യേണ്ടതില്ല. അതിനെ അപേക്ഷിച്ചു മറ്റുള്ള ഉപകാരങ്ങളെല്ലാം കനിഷ്ഠമെന്നർത്ഥം. അതുകൊണ്ട് ഒരു നിമിഷമെങ്കിലും വിച്ഛേദമില്ലാത്ത ഈശ്വരസ്മരണത്തെ കൈവരുത്തുവാൻ സാധനകൾ ചെയ്യുക.

എന്നു ശുഭകാമനയോടെ

*സ്വാമി തപോവനം*

ഇവിടെ വൃത്തിയായി കത്തെഴുതുവാനുള്ള കടലാസ്സുപോലുമില്ല.

15

ॐ

*"നാരായണസ്മൃതി"*

ഉത്തരകാശി
17.1.'53

ശ്രീമതി ശ്രീമാന്മാർക്ക്

ശുഭാശംസാപൂർവ്വമെഴുതുന്നത്:-

കത്ത് ഗംഗോത്രിയിൽ നിന്നും മടങ്ങിക്കിട്ടി വളരെ ദിവസമായി. വിശേഷാംശത്തെ സ്പർശിക്കാതെ സാമാന്യമായി ചിലത് അവിടെ നിന്നും, അതുപോലെ സാമാന്യമായി ചിലതു ഇവിടെ നിന്നും എഴുതിക്കൊണ്ടുള്ള കത്തുകളുടെ വിനിമയം ആണല്ലോ ചെയ്യുന്നത്. അതുകൊണ്ട് അത്ര ശീഘ്രമായി മറുകത്തെഴുതീട്ടു ആവശ്യം വിശേഷിച്ചൊന്നുമില്ലെന്നുള്ള വിചാരവും മറുകത്തിനുള്ള താമസത്തിന്നു കാരണമാണ്.

ശമം, ദമം, വൈരാഗ്യം, നിഷ്ക്കാമകർമ്മം, ഭക്തി എന്നും മറ്റുമുള്ള ഓരോ ആദ്ധ്യാത്മിക വിഷയങ്ങളിലുള്ള പരോക്ഷമായ - സാമാന്യമായ - അറിവിന്ന് ഭഗവത്ഗീത, യോഗവാസിഷ്ഠം മുതലായ സദ്ഗ്രന്ഥങ്ങളുടെ പരിശീലനം വളരെ നല്ലതാണ്. അതുകൊണ്ടുതന്നെയാണ് സാധകന്മാർ സ്വാദ്ധ്യായമായി

ആവക ഗ്രന്ഥങ്ങളെ ദിവസംതോറും വായിച്ചു വരാറുള്ളത്. സാധ്യത്തേയും സാധനങ്ങളേയും പറ്റിയുള്ള സാമാന്യമായ അറിവു അങ്ങിനെ സമ്പാദിക്കാമെങ്കിലും, അവയെ അനുഷ്ഠിക്കുവാൻ തുടങ്ങുമ്പോരം ഓരോ വ്യക്തികരംക്കും ഭിന്നഭിന്നമായ അനുഭവങ്ങളും വിഘ്നങ്ങളും ബാധകളും ശങ്കകളേയും, അവയുടെ നിവൃത്തിക്കുള്ള ഉപായങ്ങളേയും പറ്റി നിരൂപിക്കുന്നതിനെയാണ് വിശേഷാംശനിരൂപണമെന്നു പറയുന്നത്. സാമാന്യാംശത്തെപ്പറ്റി വലിയ വിമർശനമൊന്നുമാവശ്യമില്ല. നിഷ്കാമ കർമ്മം, ഭക്തി, ജ്ഞാനം എന്നിവയെല്ലാം വേണമോ, വേണ്ടയോ എന്നാരും ശങ്കിക്കാറില്ല. എന്നാൽ വ്യക്തിഗതമായി, ഓരോ സാധകന്ന് പറ്റിയതെന്ത്? കർമ്മത്തേയോ, ജ്ഞാനത്തേയോ, ഭക്തിയേയോ ഏതെങ്കിലുമൊന്നിനെ പ്രധാനമായി വെച്ചു അഭ്യസിച്ചു തുടങ്ങിയാൽ തന്നെ, വ്യക്തിഗതമായി ഓരോ സാധകന്മാർക്കും, അവരുടെ യോഗ്യതയും അയോഗ്യതയും അനുസരിച്ചു ഓരോ ശങ്കകരം ഉദിക്കുക പതിവാണ്. ആവക ശങ്കകളെപ്പറ്റി നിരൂപണം ചെയ്തു സമാധാനിക്കുന്നതിന്, സാധകന്മാർ വിശിഷ്ടന്മാരായ സാധുജനങ്ങളുടെ സഹായത്തെ പ്രാർത്ഥിക്കുന്നു.

വിശേഷിച്ചു ഇക്കാലത്ത് അതും ഇതും വായിച്ചു അറിവാനുള്ള സൗകര്യം വർദ്ധിച്ചിരിക്കുന്ന ഇക്കാലത്ത് - ഭൗതികമായും ആദ്ധ്യാത്മികമായും ഉള്ള അറിവ് - സാമാന്യമായ അറിവ് - ഇച്ഛരിക്കുന്ന പക്ഷം, ആർക്ക് ഉണ്ടാകുവാൻ സാധിക്കുന്നില്ല? എന്നാൽ അവയെ കാര്യരൂപമായി അനുഷ്ഠിക്കുവാൻ തുടങ്ങുമ്പോരം മാത്രമാണ്, പർവ്വതംപോലെയുള്ള പലേ പ്രതിബന്ധങ്ങളും കണ്ടുതുടങ്ങുന്നത്. ആ പ്രതിബന്ധങ്ങരം എല്ലാ സാധകന്മാർക്കും തുല്യരൂപമല്ല. അവയെ നിവർത്തിക്കുന്നതിൽ സാധകന്മാർ പ്രവർത്തിക്കേണ്ടതാണ്. സാധകന്മാരുടെ വ്യക്തിഗതമായ വൈകല്യത്തേയും, ത്രുടിയേയും, ദോഷങ്ങളേയും നല്ലപോലെ

അറിയുന്ന മഹാന്മാർ അവരുടെ ആ പ്രതിബന്ധങ്ങളെ നീക്കി മേല്പോട്ടുയർത്തുവാനുള്ള ഔഷധങ്ങളെ - ഉപായങ്ങളെ - നിർദ്ദേശിക്കുന്നു. അതുവഴിക്കു അവർ സാധനചെയ്തു ക്രമേണ പ്രതിബന്ധങ്ങളെ നീക്കി മേല്പോട്ടുയരുവാൻ സമർത്ഥരായും തീരുന്നു. അദ്ധ്യാത്മസാമ്രാജ്യത്തിൽ വിജയം അപ്പോഠം മാത്രമാണ്.

എന്നു പ്രേമഭാവനയോടെ

*സ്വാമിതപോവനം*

**16**

ॐ

ഉത്തരകാശി
26.1.'54

ശ്രീമതിശ്രീമാന്മാർക്ക്,

പ്രേമപൂർവ്വകമായ "നാരായണസ്മരണം"

"ശ്രീകൃഷ്ണഭക്തിയെ അഭ്യസിച്ചു വരുന്നു. ഭക്തിയുടെ അഭ്യാസത്തിൽ സർവ്വപ്രാണി സാധാരണമായ ചിത്തദോഷങ്ങഠം - കാമക്രോധാദികഠം - പ്രതിബന്ധങ്ങളായി തീരുന്നു." കത്തിൽ നിന്നറിയത്തക്ക രണ്ടു വിശേഷങ്ങഠം ഇതാണ്.

കൃഷ്ണഭക്തിയുടെ അഭ്യാസം എത്രയോ എത്രയോ നല്ലതുതന്നെ. ജ്ഞാനാഭ്യാസത്തെ അപേക്ഷിച്ചു ഭക്ത്യാഭ്യാസം

തന്നെയാണ് ആദിയിൽ ചെയ്യേണ്ടത്. എന്തുകൊണ്ടെന്നാൽ അതു സരളമാണ്. വിവേകവൈരാഗ്യാദികൾ അത്ര ദൃഢമല്ലാത്തവർക്കും ഭക്തിസാധനകളെ അനുഷ്ഠിക്കുവാൻ സാധിക്കുന്നതാണ്. അതുകൊണ്ടു കൃഷ്ണമന്ത്രത്തെ സദാ ജപിക്കുക, കൃഷ്ണമൂർത്തിയെ ധ്യാനിക്കുക, കൃഷ്ണഗുണങ്ങളെ ശ്രവിക്കുക, ഇത്യാദി ഭക്തിക്രിയകളെ നിയമേന അഭ്യസിച്ചു മനസ്സിൽ കൃഷ്ണപരമായ പ്രേമഭാവത്തെ വർദ്ധിക്കുവാൻ പ്രയത്നിക്കേണ്ടതാണ്.

കാമക്രോധാദികളായ ചിത്തദോഷങ്ങൾ തന്നെ സംസാരം. അതില്ലാതെയായാൽ അവന്ന് സംസാരവുമില്ല. അവൻ മുക്തനായി. അവൻ ബ്രഹ്മരൂപനായി. അതിനെ നിരോധിക്കുവാൻ തന്നെയാണ് സർവ്വസാധനകളും അനുഷ്ഠിക്കുന്നത്. അതുകൊണ്ട് ആദിയിൽ അതിനെപ്പറ്റി അത്ര ആവലാതിപ്പെട്ടിട്ടാവശ്യമില്ല. അവിഹിതവും, ഉച്ശൃംഖലവുമായ കാമക്രോധങ്ങളുടെ ഗതിയെ വിഹിതവും നിയന്ത്രിതവുമായ ഒരു പരിധിയിൽ കൊണ്ടുവരുന്നതു തന്നെ ഒരു വലിയ വിജയമാണ്. ഒരു പരിധിപര്യന്തമുള്ള കാമക്രോധങ്ങൾ ഗൃഹസ്ഥാശ്രമികൾക്കു പാപഹേതുവല്ല. എങ്കിലും അദ്ധ്യാത്മസാധന ചെയ്തു അദ്ധ്യാത്മാനുഭവം നേടുവാനിച്ഛരിക്കുന്നവർക്ക് എത്രത്തോളം അതിനെ ഇല്ലാതാക്കുവാൻ സാധിക്കുമോ, അത്രയും നല്ലതുതന്നെ. അദ്ധ്യാത്മസാധനയിൽ അതു മഹാവിഘ്നരൂപം തന്നെ. സൽസംഗംകൊണ്ടും, ഈശ്വര പ്രാർത്ഥനകൊണ്ടും, സദാ കൃഷ്ണകഥാശ്രവണം വഴിക്കും മനസ്സിനെ ഈശ്വരചിന്തനത്തിൽ തന്നെ രമിപ്പിക്കുവാൻ സാധിച്ചാൽ, പിന്നെ കാമക്രോധാദികൾക്കു അവസരം ചുരുങ്ങുന്നതാണ്.

ഈവക വിഷയങ്ങളെല്ലാം എല്ലാവർക്കും അറിയാവുന്നതാണ്. അധികം എഴുതേണ്ടതില്ല. ചിത്തദോഷങ്ങളെ നശിപ്പി

ക്കുവാനുള്ള പൂർവ്വോക്തസാധനകളെ അനുഷ്ഠിക്കുന്നതിലുള്ള തീവ്രത ചുരുങ്ങുമെന്നേയുള്ളു. അതുകൊണ്ട് അതിലുള്ള സഫലതയും ചുരുക്കമായേ ഉണ്ടാകുന്നുള്ളു.

മറ്റെല്ലാം കുശലം. കുശലത്തെ ആശംസിക്കുന്നു.

എന്നു *സ്വാമി തപോവനം*

17

ॐ

ഉത്തരകാശി
31.5.'54

ശ്രീമതി ശ്രീമാന്മാർക്ക്

സപ്രേമമായ "നാരായണസ്മൃതി"യെ അറിയിക്കുന്നു.

സാധാരണമായ മൗനത്തിൽ വാക്കിനെ ഉച്ചരിക്കാതിരിക്കുക മാത്രമാണല്ലോ ചെയ്യുന്നത്. എന്നാൽ മാനസജപത്തിൽ വാക്കിനെ ഉച്ചരിക്കുന്നില്ലെന്നു മാത്രമല്ല, വിഷയങ്ങളെ ചിന്തിക്കുകയും ചെയ്യുന്നില്ലെന്നുള്ളത് അതിനുള്ള വിശേഷതയാണ്. അതുകൊണ്ട് മാനസജപം ചെയ്‌വാൻ സാധിക്കുമെങ്കിൽ, അതെത്രയോ ശ്രേഷ്ഠമായ സാധനതന്നെ. മാനസജപം, മൗനം എന്ന രണ്ടു സാധനകളും കഴിയുന്നതും അധികമധികം അഭ്യസിക്കുന്നത് എത്രയോ എത്രയോ ഉത്തമം.

സർവ്വേന്ദ്രിയങ്ങളുടേയും സംയമം സർവ്വാശ്രമികൾക്കും വിധിച്ചിട്ടുള്ള ഒരു മഹത്തായ ധർമ്മമാണ്. ഇന്ദ്രിയദമനം ഏതാശ്രമിക്കും ഭൂഷണമാണ്. ഇന്ദ്രിയവിലാസമാകട്ടെ മഹത്തായ ദൂഷണവുമാണ്. ശബ്ദസ്പർശരൂപാദികളായ എല്ലാ വിഷയങ്ങളേയും ശരീരസ്ഥിതിക്കുപയുക്തമായതിലധികം സർവ്വഥാ പരിത്യജിക്കേണ്ടതാണ്. ശരീരസ്ഥിതി, സ്വധർമ്മത്തിന്റെ അനുഷ്ഠാനം ഇവയ്ക്കു വേണ്ടുന്ന വിഷയങ്ങളെ ഒഴിച്ചു അധികം വിഷയങ്ങളിൽ ഒരു ഗൃഹസ്ഥനും പാഞ്ഞലയേണ്ടുന്ന ആവശ്യമൊന്നുമില്ല. അതുകൊണ്ട് ആഹാരിവിഹാരാദികളായ എല്ലാ ഇന്ദ്രിയ വ്യാപാരങ്ങളേയും കഴിയുന്നതും സംയമപൂർവ്വം നിർവ്വഹിക്കേണ്ടതാണ്.

പുതിയ പരിതസ്ഥിതി ഒരദ്ധ്യാത്മസാധകനെ എങ്ങിനെ വിഷമിപ്പിക്കുന്നു? പുതിയ പരിതസ്ഥിതിയോട് സംബന്ധിക്കുന്നതെന്തിന്? ഏതൊരു വിഷയം, ഏതൊരു പരിതസ്ഥിതി സത്യാന്വേഷണത്തിൽ പ്രതിബന്ധമായി നില്ക്കുന്നുവോ, അതിനെ സന്ത്യജിക്കുകയാണ് ഒരു സാധകൻ ചെയ്യാറുള്ളത്. "ഇത്രയും പ്രിയപ്പെട്ട പ്രിയയേയും കുട്ടിയേയും എന്തിന് ത്യജിച്ചു?" എന്നു ബുദ്ധഭഗവാനോടു ചോദിച്ചതിന്ന്, "സത്യാന്വേഷണത്തിൽ പ്രതിബന്ധമായതുകൊണ്ട്" എന്നായിരുന്നു ഭഗവാൻ പറഞ്ഞ മറുപടി. പുതിയ പരിതസ്ഥിതിയും, പുതിയ പരിഷ്കൃതിയുമൊക്കെ തീവ്രവിവേകിയായ ഒരു സാധകനെ അണയുവാൻ സമർത്ഥമാകുമോ?

എന്നു ശുഭാശംസയോടെ

*സ്വാമി തപോവനം*

18

ഓം

ഉത്തരകാശി
14.10.'55

ശ്രീമതിശ്രീമാന്മാർക്ക്

പ്രേമപുരസ്സരമായ "നാരായണസ്മരണം"

അയച്ച കത്തു കിട്ടിയിരുന്നു. കത്തെഴുതുക മുതലായ വ്യാപാരങ്ങളിൽ മുമ്പുതന്നെ ഉണ്ടായിരുന്ന ഉപരാമം ഇപ്പോൾ വർദ്ധിച്ചു വരികയാണ്. അതുകൊണ്ട് മറുകത്തെഴുതാൻ വൈകി.

ഓങ്കാരത്തെ ഉച്ചരിക്കുക എന്നതു പലതരത്തിലുമുണ്ട്. മറ്റു മന്ത്രങ്ങളോടുകൂടെ അവയുടെ അംഗമായിട്ടും ഓങ്കാരത്തെ ജപിക്കാറുണ്ട്. "ഓം നമശ്ശിവായ" ഇത്യാദി വേദമന്ത്രങ്ങളും മറ്റു പലേ സ്തോത്രങ്ങളുമൊക്കെ ഓങ്കാരത്തോടുകൂടി പ്രയോഗിക്കപ്പെടുന്നു. യജ്ഞദാനതപഃക്രിയാദികളൊക്കെ ഓങ്കാരം ഉച്ചരിച്ചുകൊണ്ടാണ് ആരംഭിക്കുന്നത്. ഇങ്ങിനെ മറ്റു മന്ത്രങ്ങളുടേയും കർമ്മങ്ങളുടേയും അംഗമായി പ്രണവത്തെ എല്ലാവരും ഉച്ചരിച്ചു വരുന്നു. അതിനു നിഷേധമില്ല. എന്നാൽ "പ്രണവോപാസനം" എന്നത് എല്ലാവർക്കുമാവാമെന്നതിനെ നിഷേധിച്ചിട്ടുണ്ട്. പ്രണവത്തെ "ഓം, ഓം, ഓം" എന്നിങ്ങനെ എപ്പോഴും സ്വതന്ത്രമായി ജപിക്കുക, അതിൻെറ അർത്ഥമായ പരബ്രഹ്മചൈതന്യത്തെ ധ്യാനിക്കുക എന്നുള്ള പ്രണവോപാസനത്തിന് സന്യാസിമാരാണ് അധികാരികളെന്ന് ശ്രീ ശങ്കരൻ തുടങ്ങിയ ആചാര്യന്മാർ അനുശാസിച്ചിട്ടുണ്ട്. ചിത്തത്തിനു ശുദ്ധിയും ഏകാഗ്രതയുമുള്ളവർക്കല്ലാതെ അങ്ങിനെ പ്രണവോപാസനം ചെയ്വാൻ സാധിക്കുന്നതല്ലെന്നാണ് അതിനു പറഞ്ഞിരിക്കുന്ന കാരണം. ഗൃഹസ്ഥാദികൾക്കു ചിത്തത്തിന് ആവക ഗുണങ്ങളില്ലാത്തതു

കൊണ്ട് പ്രണവോപാസനം വിഹിതമല്ലെന്നു ചുരുക്കം. എന്നാൽ മറ്റുസ്ഥലങ്ങളിൽ ഓങ്കാരത്തെ ഉച്ചരിക്കുന്നതിന്നു പ്രതിഷേധ മൊന്നുമില്ലതാനും. അവിടങ്ങളിലൊന്നും ശുദ്ധൈകാഗ്രചിത്തം കൊണ്ടു സാധിക്കേണ്ട നിർഗ്ഗുണബ്രഹ്മധ്യാനം ആവശ്യമില്ല. സ്വതന്ത്രമായി പ്രണവത്തെ ഉച്ചരിച്ചു പ്രണവോപാസനം ചെയ്യു ക ഇതാണ് നിയന്ത്രിക്കപ്പെട്ടിരിക്കുന്നത്. എന്നാൽ ആരു എന്തു നിയന്ത്രിച്ചാലും ഇക്കാലത്തു അതെല്ലാം ആരു വകവെയ്ക്കുന്നു.

പിന്നൊരു വൈഷമ്യം കൂടി ഇതിന്നുണ്ട്. "എല്ലാവരും" എ ന്നേടത്തു മുമ്പു ചിഹ്നീകരിച്ചതിന്റെ ഭാവം ഇവിടെ വിവരിക്കാം. എല്ലാവരും എന്നതിന്ന് വേദാധികാരമുള്ള ബ്രാഹ്മണാദിക ളെന്നർത്ഥം. ഉപനയനമില്ലാത്ത ശൂദ്രാദികൾക്കും സ്ത്രീകൾക്കും അങ്ങിനെയും ഓങ്കാരമുച്ചരിപ്പാൻ - എവിടെയും ഓം എന്ന വൈദി കമന്ത്രത്തെ ഉച്ചരിപ്പാൻ - അധികാരമില്ലെന്നാണു പ്രാചീനപക്ഷം, അതായത് സനാതനികൾ എന്നഭിമാനിക്കുന്നവരുടെ പക്ഷം. ആ പക്ഷത്തെയെല്ലാം തട്ടിത്തകർത്തുകൊണ്ടാണല്ലോ ആധുനി കന്മാരുടെ പ്രഗതി. ആ നിലയിൽ സാധിക്കുമെങ്കിൽ പ്രണവോ പാസനയും ആർക്കും - ഗൃഹസ്ഥാദികൾക്കും - ചെയ്യാമെന്നു ഗ്രഹിക്കുന്നതിലും അനുപപത്തിയെന്ത്?

ഇതെല്ലാം ഇവിടെ എങ്ങിനെ വിസ്തരിക്കാം? ഈ വക വാദവിവാദങ്ങളിലൊന്നും മനസ്സു അധികം ചെലുത്തീട്ടാവശ്യ മില്ല. ഓങ്കാരം ജപിക്കാം എങ്ങിനയോ - ആരുടെ എങ്കിലും ഉപ ദേശം വഴിക്കോ സ്വയമായോ - ശ്രദ്ധിച്ചു നിർണ്ണയിച്ചു അനുഷ്ഠി ച്ചു വരുന്നുവെങ്കിൽ, അതിനെപ്പറ്റി സന്ദേഹമെന്തിന്? അതിൽ നിഷ്ഠയെ ചെയ്യുക! ഓരോ ഉപദേഷ്ടാക്കൾ ഓരോന്നു പറയു ന്നതിനെ കേട്ടു സന്ദേഹത്തിലായാൽ പിന്നെ ശ്രദ്ധയും അനു ഷ്ഠാനവുമൊക്കെ അവതാളത്തിലാകും. അന്തര്യാമി മനസ്സി

നെയാണ് പരീക്ഷിക്കുക. "ഓം, ഓം" എന്നു സർവ്വോൽകൃഷ്ട മായ വൈദികമന്ത്രത്തെ ജപിക്കുക, അഥവാ "മരാ, മരാ" എന്നു ഒരു മന്ത്രവുമില്ലാത്ത രണ്ടക്ഷരത്തെ ജപിക്കുക, ഈശ്വരൻ പ്രേമത്തിൽ പ്രസന്നനാകുന്നുവെന്നറിയണം. മനസ്സിൽ ഈശ്വര പ്രേമമുണ്ടെങ്കിൽ, അവന്റെ മുമ്പിൽ വൈദികന്മാരുടെ വിധി പ്രതിഷേധങ്ങളൊക്കെ നിസ്സാരമായിത്തീരുന്നു. ഇഷ്ടമുള്ള മന്ത്ര ത്തെ ആലംബനമാക്കി ഈശ്വരഭജനത്തേയും ഈശ്വരഭക്തി യേയും വർദ്ധിപ്പിക്കുക, ഇതാണു ഉച്ചശിക്ഷിതന്മാരും, അനുഭാ വികളും, വിശാലഹൃദയന്മാരുമായ മഹാത്മാക്കളുടെ ഉപദേശം.

എന്നു ശുഭകാമനാപൂർവ്വം

*സ്വാമി തപോവനം*

ഓം ഓം ഓം

